# ധൎമ്മപദം.

ഒന്നാംപതിപ്പ് കോപ്പി 1000.



**K. G. Panicker.**

വില 1 രൂ. 4 ണ.

ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ധമ്മപദം

K. G. PANIKER.



PRINTED AT
The National Printing House, Tiruvalla.
1106.

# മുഖവുര.

ഇതു് എന്റെ സാഹിത്യപരിശ്രമങ്ങളുടെ നാന്ദിയാണ് ഈ കാര്യത്തിൽ എന്നെ സർവ്വാത്മനാ സഹായിച്ചിട്ടുള്ളതു് ഇതിന്റെ അവതാരികാകാരനായ മഹാത്മാ പീ. ശേഷാദ്രിഅയ്യരവർകളാണ്. അദ്ദേഹത്തിന് എന്റെ പ്രേമപൂർണ്ണങ്ങളായ പ്രണാമശതങ്ങൾ.

വിനീതൻ.

K. G. Paniker

# അവതാരിക.

പാശ്ചാത്യരുടെയും പൌരസ്ത്യരുടെയും ചരിത്രം, ആദർശം, സ്ഥിതി മുതലായവയെക്കുറിച്ച് സൂക്ഷ്മവിചിന്തനം ചെയ്യുമ്പോൾ അവ തമ്മിൽ വലുതായ അന്തരം കാണുന്നുണ്ട്. ഒന്ന് ധർമ്മപ്രധാനവും സാത്വികവും ശാന്തിതല്പരവും, മററത് കർമ്മപ്രധാനവും രാജസവും ഭോഗാസക്തവുമായിരിക്കുന്നു. പ്രധാനമതസ്ഥാപകന്മാർ—അവതാരപുരുഷന്മാരെന്നു വിഖ്യാതരായ മഹാത്മാക്കൾ—ഏഷ്യയിൽ മാത്രം ആവിർഭവിച്ചിട്ടുള്ളതുതന്നെ ഇതിന്ന് ഉത്തമദൃഷ്ടാന്തമാണ്. പ്രസ്തുത മഹാത്മാക്കളിൽ പലരും പുണ്യക്ഷേത്രമായ ഭാരതവർഷത്തെ പാവനമാക്കിയതിൽ നിന്ന് വിശ്വനിയാമകൻ ഭൂമണ്ഡലത്തിൽ ഭാരതത്തിന്നു നൽകിയിട്ടുള്ള സ്ഥാനവും കർത്തവ്യവും പ്രസ്പഷ്ടമാകുന്നു. ഭാരതത്തിന്റെ ചരിത്രം ധർമ്മ (മത) സമന്വയചരിത്രംതന്നെ എന്ന് ഒരു മഹാൻ പറഞ്ഞിട്ടുണ്ട്. ഇത് എത്രയും വാസ്തവമായിരിക്കുന്നു. ഹിന്ദുക്കളുടെ പ്രമാണഗ്രന്ഥങ്ങളിൽ വച്ച് ഉൽകൃഷ്ടവും ലോകത്തിലേ അതിപ്രാചീനമായ ഗ്രന്ഥമെന്ന് ആധുനിക വിദ്വാന്മാർ ഐകകണ്ഠ്യേന സമ്മതിച്ചിട്ടുള്ളതുമായ ഋഗ്വേദത്തിൽ തന്നെ ഇതിന്റെ സൂചന കാണുന്നു:—

"ഏകം സത് വിപ്രാ ബഹുധാ വദന്തി."

(യഥാർത്ഥസത്യം ഒന്നുമാത്രമാണ്. അതിനെത്തന്നെ വിദ്വാന്മാർ പല പേരിൽ കീർത്തിക്കുന്നു.)

മതകലഹങ്ങളെ എല്ലാം ശാന്തമാക്കുന്ന ഏക മഹാവാക്യം ഇതാകുന്നു. സർവ്വോപനിഷത്തുക്കളുടെയും സാരസർവ്വസ്വം ദോഹനം ചെയ്ത ഭഗവാൻ ശ്രീകൃഷ്ണമൂർത്തി—ആജന്മബ്രഹ്മചാരിയും പരമഹംസോത്തംസവുമായ ശുകബ്രഹ്മർഷിയാൽ പൂർണ്ണാവതാരമെന്നു സ്തുതിക്കപ്പെട്ട ശ്രീകൃഷ്ണഭഗവാൻ—ഈ മഹാവാക്യത്തെ—

"യേ യഥാ മാം പ്രപദ്യന്തേ
താം സ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവർത്തന്തേ
മനുഷ്യാഃ പാർത്ഥ സർവ്വശഃ"

ആരാര് ഏതേതുപ്രകാരത്തിൽ എന്നെ ഭജിക്കുന്നുവോ അവരെ അതാതു വിധത്തിൽ ഞാൻ അനുഗ്രഹിക്കുന്നു. ഹേ പാർത്ഥ! ഏതു വിധവും ഒടുക്കം എന്നെ പ്രാപിക്കുന്ന പന്ഥാവിൽക്കൂടിയാ

ണ് സകല മനുഷ്യരും ചരിക്കുന്നത്" എന്നു വ്യാഖ്യാനിച്ച് ആ കാലത്ത് പരസ്പരം കലഹിച്ചുകൊണ്ടിരുന്ന ഭക്തി—ജ്ഞാന—കർമ്മമാർഗ്ഗങ്ങളേ സമന്വയം ചെയ്തു. ഭഗവാൻ ഗീതയിൽ അരുളിച്ചെയ്തു—

"സമം പശ്യൻ ഹി സർവ്വത്ര
സമവസ്ഥിത മീശ്വരം
നഹിനസ്ത്യാത്മനാത്മാനം
തതോ യാതി പരാംഗതിം.
ഇഹൈവ തൈർജ്ജിതസ്സർഗ്ഗോ
യേഷാം സാമ്യേസ്ഥിതം മനഃ
നിർദ്ദോഷം ഹി സമം ബ്രഹ്മ
തസ്മാൽ ബ്രഹ്മണി തേ സ്ഥിതാഃ
വിദ്യാവിനയസമ്പന്നേ
ബ്രാഹ്മണേഗവിഹസ്തിനി
ശുനിചൈവശ്വപാകേച
പണ്ഡിതാഃ സമദർശിനഃ"

(എല്ലായിടവും ഒരുപോലെ സ്ഥിതി ചെയ്യുന്ന ഈശ്വരനേ സമത്വേന ദർശിച്ച്, ആത്മാവിൽ ആത്മാവിനേ ഹനിക്കാതെ ഇരിക്കുന്നവൻ അനന്തരം പരമപദത്തേ പ്രാപിക്കുന്നു.

യാതൊരുവരുടെ മനസ്സ് സാമ്യത്തിൽ സ്ഥിതിചെയ്യുന്നുവോ അവർ ഇഹലോകത്തിൽ സൃഷ്ടിയേ ജയിച്ചവരാകുന്നു.

വിദ്യാവിനയസമ്പന്നനായ ബ്രാഹ്മണനിലും പശുവിലും, ആനയിലും, പട്ടിയിലും, ചണ്ഡാലനിലും വിദ്വാന്മാർ സമബുദ്ധികളായിരിക്കുന്നു.)

ഇത്യാദിവാക്യങ്ങളുടെ പ്രത്യക്ഷസ്വരൂപമായിട്ട്, സമത്വം ദയ, അഹിംസ മുതലായ വിശിഷ്ടഗുണങ്ങൾ മൂർത്തീകരിച്ച് ഭഗവാൻ ശ്രീബുദ്ധൻ അവതരിച്ചു. ഇത്ര മഹത്തരമായ ഒരു ത്യാഗം ലോകചരിത്രത്തിൽ ഇന്നേവരെ ഉണ്ടായിട്ടില്ല. പുത്രവാത്സല്യനിധിയായ പിതാവിനെയും, ധാത്രിയെയും, പ്രാണാധികപ്രിയയായ ധർമ്മപത്നിയെയും, സദ്യോജാതനും വാത്സല്യസങ്കേതവുമായ ഏക പുത്രനെയും, എന്നുവേണ്ട, നിസ്തുല്യമായ രാജൈശ്വര്യത്തേപ്പോലും ലോകമംഗളത്തിനുവേണ്ടി തൃണവൽക്കരിച്ച ആ മഹാപുരുഷന്റെ വിസ്മയനീയമായ ത്യാഗത്തെ സ്മരിക്കുമ്പോൾ ഒരു നവചൈതന്യവും ത്യാഗബുദ്ധിയും ആർക്കും തന്നെ ഉണ്ടാകയി

ല്ലേ? അഹോ! എന്തൊരു അമാനുഷമായ ദൃഢപ്രതിജ്ഞ! ബോധിവൃക്ഷത്തിന്റെ ചുവട്ടിലിരുന്നുകൊണ്ട് ആ ധീരാത്മാവ് ഇപ്രകാരമാണ് ഉച്ചരിച്ചത്.

"ഇഹാസനേ ശുഷ്യതുമേശരീരം
ത്വഗസ്ഥിമാംസം പ്രളയം ചയാതു
അപ്രാപ്യബോധിം ബഹുകല്പദുർല്ലഭാം
നൈവാസനാൽകായമതശ്ചലിഷ്യതേ"

(ലളിതവിസ്തരം)

("ഈ ഇരിക്കുന്ന ഇരുപ്പിൽതന്നെ എന്റെ ശരീരം ശോഷിച്ചുകൊള്ളട്ടെ തൊലിയും എല്ലും മാംസവും ദ്രവിച്ചു പോകട്ടെ. അസംഖ്യയുഗകാലംകൊണ്ടും കിട്ടാൻ പ്രയാസമുള്ള ജ്ഞാനത്തെ പ്രാപിക്കാതെ ഞാൻ ഈ ഇരിപ്പിൽനിന്ന് ഇളകുന്നതല്ല.")

ത്യാഗവും ദൃഢപ്രതിജ്ഞയുമുണ്ടെങ്കിൽ സിദ്ധിയെ പ്രാപിക്കാമെന്ന് അദ്ദേഹത്തിന്റെ ജീവിതം കാണിക്കുന്നു. ഇപ്രകാരം "ബഹുജനഹിതായ ബഹുജനസുഖായ"—ആവിർഭവിച്ച ആ മഹാത്മാവിന്റെ അനുയായികൾ ബുദ്ധമതത്തെ ഹിന്ദുമതത്തിൽനിന്ന് വേറാക്കിയെങ്കിലും ഭഗവാൻ ശ്രീബുദ്ധനോ, ഹിന്ദുക്കളുടെ പ്രധാനാചാര്യന്മാരോ അപ്രകാരം വിചാരിച്ചിരുന്നില്ല. ക്രിസ്തുദേവൻപറഞ്ഞിരിക്കുന്നതുപോലെ "I come to fulfil and not to destroy"-പുരാതന മതത്തെ നശിപ്പിക്കാനായിട്ടല്ല ഞാൻ അവതരിച്ചത്. പ്രത്യുത, സഫലമാക്കാനാണ്." ശ്രീബുദ്ധഭഗവാന്റെ ഭാവവും അപ്രകാരം തന്നെ ആയിരുന്നുവെന്ന് അദ്ദേഹത്തിന്റെ ജീവിതവും ഉപദേശങ്ങളുമായി പരിചയപ്പെടാൻ ഭാഗ്യം ലഭിച്ചവർക്കെല്ലാം അറിയാവുന്നതാണ്. ജ്ഞാനമൂർത്തിയും വേദാന്തമഹാഗുരുവുമായ ശ്രീമച്ഛങ്കരാചാര്യർ ദശാവതാരസ്തോത്രത്തിൽ ശ്രീബുദ്ധഭഗവാനെ "യോഗിനാം ചക്രവർത്തി" എന്ന് അഭിധാനം ചെയ്തു വന്ദിക്കുന്നു. ഭക്തശിരോമണിയും സുമധുരകവിയുമായ ശ്രീജയദേവൻ ഇപ്രകാരം പാടിയിരിക്കുന്നു. "നിന്ദസി യജ്ഞവിധേരഹഹശ്രുതിജാതം സദയഹൃദയദർശിത പശുഘാതം കേശവധൃതബുദ്ധശരീര ജയ ജഗദീശ ഹരേ!" വർത്തമാനഭാരതോൽബോധകനും വിശ്വവിജയിയും വേദാന്തകേസരിയുമായ ശ്രീമദ്വിവേകാനന്ദസ്വാമികൾ ശ്രീബുദ്ധഭഗവാനെ ലോകത്തിലെ ഏറ്റവും വലിയ മനുഷ്യൻ- ശുദ്ധകർമ്മയോഗിയെന്നും, ബുദ്ധമതത്തെ "Rebel child of Hinduism"—ഹിന്ദുമതത്തോടു കലഹിച്ച അതിന്റെ സന്താനമെന്നും പറഞ്ഞിരിക്കുന്നു.

ബുദ്ധമതഗ്രന്ഥങ്ങൾ കഥ, സുത്ത (സൂത്രം) വിനയ അഭിധർമ്മ, എന്നിങ്ങനെ, സാകല്യേന മൂന്നായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഇവയിൽ ധർമ്മപദം സുത്തമെന്ന വിഭാഗത്തിൽപെട്ടതാണ്. ഇതു് അതിപുരാതനവും വിഖ്യാതവുമായ ഒരു ബുദ്ധമതഗ്രന്ഥമാകുന്നു. സിലോൺ, ബർമ്മ, സയാം, ചൈന, ജപ്പാൻ, ടിബെററ് ഈ രാജ്യങ്ങളിൽ ഈ ഗ്രന്ഥം അദ്യാപി ഭക്തിപുരസ്സരം അദ്ധ്യയനം ചെയ്യപ്പെട്ടു വരുന്നു. ബുദ്ധമതാനുയായികൾക്ക് ഇത്ര പ്രീതികരമായി മറെറാരു ഗ്രന്ഥവുമില്ല. സന്മാർഗ്ഗത്തിന്റെ ഉൽകൃഷ്ടപ്രതിപാദനത്തിൽ ഇതിനോട് സാമ്യംവഹിക്കുന്ന ഗ്രന്ഥങ്ങൾ അതിവിരളങ്ങൾതന്നെ. ദാർശനിക ജടിലതയാവട്ടെ അസ്പഷ്ടതാദോഷമാകട്ടെ ഇതിൽ കാണപ്പെടുന്നില്ല. ഉപദേശങ്ങൾ സാർവ്വജനീനവും സകല മതങ്ങൾക്കും അനുയോജ്യവുമാകുന്നു. ഇരുപത്തിആറ് അദ്ധ്യായങ്ങളുള്ള ഈ ഗ്രന്ഥത്തിൽ ഓരോ അദ്ധ്യായത്തിലും സൽക്കർമ്മദുഷ്കർമ്മങ്ങളുടെ വിവേചനമാണ് പ്രധാനമായി പ്രതിപാദിച്ചിട്ടുള്ളതു്. ധർമ്മ എന്ന പദത്തിന്, കർമ്മം, സംസ്കാരം, സ്വഭാവം, കാര്യകാരണഭാവം, പദാർത്ഥം ഇത്യാദി പല അർത്ഥങ്ങളുമുണ്ട്. കാര്യകാരണഭാവമെന്നാണ് ഇവിടെ മുഖ്യമായി വിവക്ഷിച്ചിരിക്കുന്നതു്. ധർമ്മത്തിന്റെ അഥവാ കർമ്മത്തിന്റെ പ്രഭാവം (ശക്തി) ആർക്കും നീക്കാൻ സാധിക്കുകയില്ല. ആകയാൽ ധർമ്മമെന്നാൽ എന്തെന്ന് അറിഞ്ഞിരിക്കേണ്ടതു് സകല ജനങ്ങളുടെയും കർത്തവ്യമാകുന്നു. ഇതു് ലോകത്തെ ധരിപ്പിക്കുന്നതിനുവേണ്ടി ശ്രീബുദ്ധഭഗവാൻ ധർമ്മപദത്തെ ആവിർഭവിപ്പിച്ചു.

ക്രിസ്ത്വാബ്ദം 5-ാംശതകത്തിൽ ബുദ്ധഘോഷൻ പാലിഭാഷയിൽ തന്നെ ധർമ്മപദത്തിന് ഒരു ടീക രചിച്ചിട്ടുണ്ട്. ഈ ടീകയിൽ ഓരോ ശ്ലോകത്തിന്റെ വ്യാഖ്യാനത്തിലും ഓരോ ഉപാഖ്യാനം ചേർത്തിട്ടുണ്ട്. ഈ ഉപാഖ്യാനങ്ങൾ ശ്രീ ബുദ്ധഭഗവാൻ തന്നെ തന്റെ ശിഷ്യന്മാരോട് അരുളിച്ചെയ്തിട്ടുള്ളവയാണെന്ന് ബുദ്ധമതാവലംബികൾ വിശ്വസിച്ചിരിക്കുന്നു. ലാററിൻ, ഫ്രെഞ്ച്, ജർമ്മൻ, ഇംഗ്ലീഷ് മുതലായ പാശ്ചാത്യഭാഷകളിലും ഈ ഗ്രന്ഥം തർജ്ജിമചെയ്തിട്ടുണ്ട്. വിഖ്യാതനായ പണ്ഡിതൻ മോക്ഷമൂലർ തന്നെയാണ് ഈ ഗ്രന്ഥത്തെ ഇംഗ്ലീഷിൽ തർജ്ജമചെയ്ത് തന്റെ Sacred books of the East series (പൌരസ്ത്യധർമ്മഗ്രന്ഥമാല)യിലുൾപ്പെടുത്തി പ്രസിദ്ധംചെയ്തുള്ളതു്.

ശ്രമണന്മാർ (ബുദ്ധമതഭിക്ഷുക്കൾ) ഉപസമ്പദ(ഉപദേശം) സ്വീകരിക്കുമ്പോൾ ഈ ഗ്രന്ഥം മുഖസ്ഥമാക്കുന്നു.

ഈ ഗ്രന്ഥത്തെപ്പററി ശ്രീമൽ വിവേകാനന്ദസ്വാമികൾ പറഞ്ഞിട്ടുള്ളതു് ഇപ്രകാരമാണ്.

The Restless western atheist or agnostic finds in the gita or in the Dhammapada the only place where his soul can anchor,—ശാന്തി ഇല്ലാത്ത പാശ്ചാത്യനാസ്തികനും അജ്ഞേയവാദിയും തന്റെ ആത്മാവിന് (മനസ്സിന്) വിശ്രമിക്കുവാൻ ഒരൊററ സ്ഥാനം ഗീതയിലോ ധമ്മപാദത്തിലോ മാത്രമേ കാൺകയുള്ളു.

ശ്രീബുദ്ധഭഗവാൻ ഉപദേശിച്ചിട്ടുള്ളതും ഹിന്ദുക്കൾ ഗീതയേ എന്നതുപോലെ തന്മതാവലംബികൾ ശ്രദ്ധാഭക്തിപുരസ്സരം പാരായണം ചെയ്തുവരുന്നതുമായ 'ധമ്മപദ'മത്രേ പ്രസ്തുത ഗ്രന്ഥം. ഇതിൽ ബുദ്ധമതതത്വങ്ങൾ അതിലളിതവും സരസവുമായ ഭാഷയിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. ഇതു് ആ കാലത്തു നടപ്പിലിരുന്ന പാലിഭാഷയിലാണു രചിക്കപ്പെട്ടിട്ടുള്ളതു്. ശ്രീബുദ്ധഭഗവാന്റെ ചില പണ്ഡിതശിഷ്യന്മാർ, സംസ്കൃതത്തിലുപദേശിക്കണമെന്ന് അദ്ദേഹത്തോടപേക്ഷിച്ചപ്പോൾ ആ ദയാമയൻ പറഞ്ഞതു്. "ഞാൻ സാധാരണ ജനങ്ങൾക്കു വേണ്ടിയാണ് വന്നിരിക്കുന്നതു്, "അവരുടെ ഭാഷയിൽ തന്നെ സംസാരിക്കണം" എന്നായിരുന്നു. അഹോ! എന്തൊരു വിശാലഹൃദയം.

അദ്ദേഹത്തിന്റെ ദിവ്യമുഖത്തുനിന്നും വന്നിട്ടുള്ള ഈ വാക്യങ്ങളുടെ (മന്ത്രങ്ങളുടെ) ശക്തി എന്നും സജീവം തന്നെ.

ഇനിയും, പാലിഭാഷ പഠിക്കാനാഗ്രഹിക്കുന്നവൎക്കും ഇതുപോലെ പററിയ ഒരു പ്രഥമപാഠാവലി കാൺകയില്ല. ആ ഭാഷ ഭാരതചരിത്രാന്വേഷികൾ അവശ്യം അറിഞ്ഞിരിക്കേണ്ടതാണെന്ന് വിവേകാനന്ദസ്വാമികൾ അഭിപ്രായപ്പെട്ടിട്ടുണ്ട്. ഇതര പ്രാകൃതഭാഷകളേക്കാൾ പ്രസ്തുത ഭാഷ സംസ്കൃതത്തോടു് വളരെ യോജിച്ചതാണെന്നുള്ളതും അതു് പഠിക്കുന്നവൎക്കു് ഏററവും സഹായമാണ്. മൂലവും അന്വയവും സംസ്കൃതത്തിൽ പ്രതിശബ്ദവും തൎജ്ജമയും ഇതിൽ അനുക്രമമായി ചേൎത്തിരിക്കുന്നു.

മഹാഭാരതം, മനുസ്മൃതി മുതലായ ഹിന്ദുമതഗ്രന്ഥങ്ങളിലെ ശ്ലോകങ്ങൾക്കു് അനുരൂപമായി അനവധി വാക്യങ്ങൾ ഇതിൽ കാണുന്നു എന്നുള്ളതും പ്രത്യേകം ശ്രദ്ധേയമാണ്,

ശ്രീബുദ്ധഭഗവാന്റെ ദിവ്യവാണിയെ പാരായണം ചെയ്തു്, സ്വാർത്ഥത്യാഗം, സമത്വം, ദയ, അഹിംസ, സന്മാർഗ്ഗനിഷ്ഠ മുതലായവ ജീവിതത്തിൽ അനുഭവപ്പെടുത്തി ബഹുജനഹിതത്തിനും ബഹുജനസുഖത്തിനുമായി ജീവിക്കുവാൻ പരമകാരുണികനായ ആ തഥാഗതൻ നമ്മെ അനുഗ്രഹിക്കട്ടെ.

പി. ശേഷാദ്രിഅയ്യർ, ബി. എ. ബി. എൽ.
അരിപ്പാട്ട്.

# ധമ്മപദം.

## യമകവഗ്ഗഃ

### പ്രഥമഃ

മൂലം. മനോപുബ്ബങ്ഗമാ ധമ്മാ
മനോസേട്ഠാമനോമയാ
മനസാചെപദുട്ഠേന
ഭാസതിവാകരോതിവാ
തതോനം ദുക്ഖമന്വേതി
ചക്കംവവഹതോപദം

അന്വയം

| മൂലഭാഷാ | സംസ്കൃതം |
|---|---|
| ധമ്മാ മനോപുബ്ബങ്ഗമാ | ധർമ്മാഃ മനഃ പൂർവ്വങ്ഗമാഃ |
| മനോസേട്ഠാമനോമയാ | മനശ്ശ്രേഷ്ഠാഃ മനോമയാഃ |
| പദുട്ഠേനമനസാചേ | പ്രദുഷ്ടേനമനസാചേൽ |
| ഭാസതിവാ, കരോതിവാ | ഭാഷതേ, കരോതിവാ |
| തതോചക്കംവഹതൊ | തതഃചക്രംവഹതഃ |
| പദംവനംദുക്ഖമന്വേതി. | (വൃഷഭസ്യ)പദമിവഏനം ദുഃഖമന്വേതി. |

അനുവാദം.

മനസ്സ് വേദനം തുടങ്ങിയ ധർമ്മസമൂഹങ്ങളുടെ പൂർവ്വഗാമിയാണ്. അതു് ധർമ്മസമൂഹങ്ങളിൽവച്ച് ശ്രേഷ്ഠ(പ്രധാന)മാകുന്നു. ധർമ്മം മനസ്സിൽനിന്ന് ഉൽപന്നമാകുന്നു. (മനുഷ്യരുടെസ്വഭാവം അഥവാ, ചിന്ത മനസ്സുമാർഗ്ഗേണ അനുപ്രാണിതവും, പരിപാലിതവുമായിട്ട്, ജീവന്റെ ചൈതസികങ്ങളായ ഭാവങ്ങളെല്ലാം മനസ്സിൽനിന്നും ഉത്ഭവിച്ച് മനസ്സിന്റെ ഭാവത്തെ പ്രാപിക്കു

ന്നു.) ഒരുവൻ ദുഷ്ടമായ മനസ്സുകൊണ്ടു പറകയും പ്രവൎത്തിക്കയും ചെയ്യുന്നുവെങ്കിൽ, ചക്രം ഏതൊരുവിധത്തിൽ ഭാരവാഹിയായ വൃഷഭത്തിന്റെ പാദചിഹ്നത്തെ അനുസരിക്കുന്നുവോ അതേവിധത്തിൽ ദുഃഖം അവനെ അനുഗമിക്കുന്നു.

### മൂലം (2)

മനോപുബ്ബങ്ഗമാധമ്മാ
മനോസേട്ഠാമനോമയാ
മനസാചേപസന്നേന
ഭാസതിവാകരോതിവാ
തതോനംസുഖമന്വേതി
ഛായാവഅനപായിനീ

### അന്വയം.

| മൂലഭാഷാ | സംസ്കൃതം |
|---|---|
| ധമ്മാമനോപൂൎവ്വങ്ഗമാ | ധൎമ്മാഃമനഃപൂൎവ്വങ്ഗമാഃ |
| മനോസേട്ഠാമനോമയാ | മനശ്ശ്രേഷ്ഠാഃമനോമയാഃ |
| പസന്നേനമനസാചേ | പ്രസന്നേനമനസാചേൽ |
| ഭാസതിവാകരോതിവാ | ഭാഷതേകരോതിവാ |
| തതോഅനപായിനീഛായാ | തതഃ അനപായിനീഛായാ |
| വനം സുഖമന്വേതി. | ഇവ ഏനംസുഖമന്വേതി. |

### അനുവാദം

മനസ്സ് ധൎമ്മസമൂഹങ്ങളുടെ പൂൎവ്വഗാമിയാകുന്നു. ധൎമ്മങ്ങളിൽവച്ച് പ്രധാനവസ്തുവും മനസ്സാകുന്നു. ധൎമ്മം മനസ്സിൽ നിന്ന് ഉൽപന്നമാകുന്നു. ആരൊരുവൻ നിൎമ്മലമനസ്സായിട്ട് പറകയും പ്രവൎത്തിക്കയും ചെയ്യുന്നു, അവനെ സുഖം സദാ ഛായപോലെ അനുഗമിക്കുന്നു.

### മൂലം 3.

അക്കോഛിമം അവധിമം
അജിനിമം അഹാസിമെ.
യേചതം ഉപനയ്ഹന്തി
വേരംതേസം നസമ്മതി

| മൂ: ഭാ: | സം:— |
| --- | --- |
| മം അക്കോഛി, മം അവധി | മാംആക്രോശീൽ മാം അവ |
| മം അജിനി, | ധീൽ, മാംഅജൈഷീൽ. |
| മേ അഹാസി | മെ അഹാർഷീൽ, |
| യേചതംഉപനയ്ഹന്തി | യേചതൽഉപനഹ്യന്തി |
| തേസംവേരം ന സമ്മതി | തേഷാംവൈരംനശാമ്യതി. |

അന്വ:—

എന്നെ തിരസ്കരിച്ചു. എന്നെ പ്രഹരിച്ചു. എന്നെ തോല്പിച്ചു. എൻെറ ദ്രവ്യത്തെ അപഹരിച്ചു. എന്നിങ്ങനെ ഉള്ള വിചാരത്തെ ഏതൊരാൾ മനസ്സിൽവച്ച് വളൎത്തുന്നു, അവൻെറ വൈരബുദ്ധി ഒരിക്കലും ശാന്തമാകുകയില്ല.

## മൂലം 4.

അക്കോഛി മം അവധിമം
അജിനിമംഅഹാസിമേ.
യേതംനഉപനയ്ഹന്തി
വൈരംതേസൂപസമ്മതി

അന്വയം

| മൂ: ഭാ: | സം:- |
| --- | --- |
| മംഅക്കോഛി,മംഅവധി | മാംആക്രോശീൽ,മാം അവ |
| മംഅജിനി | ധീൽ, മാം അജൈഷീൽ. |
| മേ അഹാസി. | മേഅഹാഷീൽ. |
| യേതംനഉപനയ്ഹന്തി | യേതൽനഉപനഹ്യന്തി |
| തേഷുവേരംഉപസമ്മതി. | തേഷുവൈരംഉപശാമ്യതി |

അന്വ:-

എന്നെ തിരസ്കരിച്ചു. എന്നെ പ്രഹരിച്ചു. എന്നെ പരാജിതനാക്കി. എൻെറ ദ്രവ്യങ്ങളെ അപഹരിച്ചു. ഇത്യാദി ചിന്തകൾക്ക ഏതൊരാൾ സ്വമനസ്സിൽ സ്ഥാനം അനുവദിച്ചിട്ടില്ല. അവൻെറ വൈരഭാവം ഉപശാന്തമാകുന്നു.

## മൂലം 5.

നഹിവേരേണ വേരാണി
സമ്മന്തീധകുദാചനം
അവേരേനചസമ്മന്തി
ഏസധമ്മൊസനന്തനോ

അന്വയം

| മൂ: ഭാ:- | സം:- |
| --- | --- |
| നഹികദാചനം ഇധവേരാനി | നഹികദാചനഇഹവൈരാണി |
| വേരേനസമ്മന്തി | വൈരേണശാമ്യന്തി |
| അവേരേനചസമ്മന്തി | അവൈരേണ ചശാമ്യന്തി |
| ഏസ സനന്തനോ ധമ്മോ. | ഏഷഃ സനാതനഃ ധൎമ്മഃ |

അൎത്ഥ:—

ഈ ലോകത്തിൽ ഒരിക്കലും വിരോധംകൊണ്ടു വിരോധത്തെ ശമിപ്പിക്കുവാൻ സാദ്ധ്യമല്ല. വിരോധമില്ലായ്മയെക്കൊണ്ടു മാത്രമേ ശത്രുത്വത്തെ ശമിപ്പിക്കുവാൻ കഴികയുള്ളൂ. ഇതു് സനാതനമായ ധൎമ്മമാകുന്നു.

മൂലം 6.

പരേചനവിജാനന്തി
മയമേത്ഥ യമാമസെ
യേചതത്ഥ വിജാനന്തി
തതോസന്മന്തിമേധഗാ.

അന്വ:—

| മൂ: ഭാ:— | സം:— |
| --- | --- |
| പരേചനവിജാനന്തി | പരേനവിജാനന്തി |
| മയംഏത്ഥയമാമസെ | വയമത്രയംസ്യാമഃ |
| യേചതത്ഥവിജാനന്തി | യേചതത്രവിജാനന്തി |
| തതോമേധഗാസമ്മന്തി | തതഃ മേധഗാഃ ശാമ്യന്തി |

അൎത്ഥ:—

നാം ചിരകാലം ഈ ലോകത്തിൽ ഇരിക്കയില്ലെന്നു് ബുദ്ധിശൂന്യന്മാരായ ജനങ്ങൾ അറിയുന്നില്ല. ഈ വസ്തുത അറിയുന്നവൎക്കാകട്ടെ സൎവ്വ കലഹങ്ങളും ഇല്ലാതാകുന്നു.

മൂലം 7.

സുഭാനുപസ്സിം വിഹരന്തം
ഇന്ദ്രിയേസു അസംവുതം
ഭോജനമ്ഹി അമത്തഞ്ഞും
കുസീതംഹീനവീരിയം
തംവേംഹസതീമാരൊ
വാതോരുക്ഖംവദുബ്ബലം

അന്വയം:—

| മൂ: ഭാ:— | സം:— |
|---|---|
| സുഭാനുപസ്സിംവിഹരന്താ | ശുഭംഅനുപശ്യന്തംവിഹരന്തം |
| ഇന്ദ്രിയേസു അസംവുതം | ഇന്ദ്രിയേഷു അസംവൃതം |
| ഭോജനംഹിഅമത്തഞ്ഞുംകുസീ- | ഭോജനേ അമാത്രാജ്ഞംകുസീദം |
| തം ഹീനവീരിയംതംവേ | ഹീനവീര്യംപുരുഷം |
| മാരോദുബ്ബലംരുക്ഖം വാ- | മാരുദുർബ്ബലംവൃക്ഷംവാത |
| തോവപസഹതി | ഇവപ്രസഹതേ. |

അർ:—

യാതൊരു വ്യക്തി ബാഹ്യശോഭയെ തേടി അലയുകയും, ഇന്ദ്രിയങ്ങളെ സംയമനം ചെയ്യാതിരിക്കയും, അമിതാഹാരനും അലസനും നിർവ്വീര്യനുമായിരിക്കയും ചെയ്യുന്നുവോ അവനെ, വായു ദുർബ്ബലവൃക്ഷത്തെ എന്നപോലെ മാരൻ പരാഹതനാക്കുന്നു.

## മൂലം 8.

അസുഭാനുപസ്സിംവിഹരന്തം
ഇന്ദ്രിയേസുസുസംവുതം
ഭോജനമ്ഹിചമത്തഞ്ഞും
സദ്ധംആരദ്ധവീരിയം;
തംവേനപ്പസഹതിമാരോ
വാതോസേലംവപവ്വതം.

അന്വയം:—

| മൂ: ഭാ:— | സം:— |
|---|---|
| അസുഭാനുപസ്സിംവിഹരന്തം | അശുഭംഅനുപശ്യന്തംവിഹരന്തം |
| ഇന്ദ്രിയേസു സുസംവുതംഭോ- | ഇന്ദ്രിയേഷുസുസംവൃതംഭോജനേ |
| ജനംഹി | മാത്രാജ്ഞം ചശ്രദ്ധംആരബ്ധ |
| മത്തഞ്ഞും ച സദ്ധം ആരദ്ധവീ | വീര്യംപുരുഷംവൈമാരഃ |
| രിയംതംവേമാരോ | ശൈലംപവ്വതംവാതഇവ |
| സേലംപവ്വതംവാതോവന | നപ്രസഹതേ. |
| പ്പസഹതി: | |

അന്ന:—

യാതൊരു വ്യക്തി ബാഹ്യശോഭയെ അന്വേഷിച്ചു നടക്കാതിരിക്കുകയും, ഇന്ദ്രിയങ്ങളെ സംയമനം ചെയ്തു് മിതാഹാരനും ശ്രദ്ധാവാനും കർമ്മകുശലനുമായിരിക്കുകയും ചെയ്യുന്നുവോ അവനെ ശിലാമയമായ പർവ്വതത്തെ വാതമെന്നപോലെ മാരൻ പ്രതിഹനിക്കുന്നില്ല.

## മൂലം 9.

അനിക്കസാവോ കാസാവം
യോവത്ഥംപരിദഹേസ്സതി.
അപേതോദമസച്ചേന
നസോകാസാവമരഹതി.

അന്വ:—

| മൂ: ഭാ:— | സം:— |
|---|---|
| അനിക്കസാവോയോകാസാവം- | അനിഷ്കഷായോയഃകാഷായം |
| വത്ഥംപരിദഹേസ്സതി | വസ്ത്രംപരിധാസ്യതി. |
| ദമസച്ചേന അപേതോസോ | ദമസത്യാഭ്യാമപേതഃസഃ |
| കാസാവംന അരഹതി. | കാഷായംന അർഹതി. |

അന്ന:—

യാതൊരു വ്യക്തി കാമരാഗാദിദോഷയുക്തനായിട്ടും കാഷായവസ്ത്രത്തെ ധരിക്കുന്നുവോ, ദമഹീനനും സത്യരഹിതനുമായ അവൻ ഒരിക്കലും കാഷായവസ്ത്രം ധരിക്കാൻ അർഹനല്ല.

## മൂലം. 10.

യോചവന്തകസാവസ്സ
സീലേസു സുസമാഹിതോ
ഉപേതോദമസച്ചേന
സവേകാസാവമരഹതി.

അന്വ:—

| മൂ: ഭാ:— | സം:— |
|---|---|
| യോചവന്തകസാവോ, അസ്സ | യശ്ചവാന്തകഷായഃ അസ്യ |
| സീലേസുസുസമാഹിതോ | ശീലേഷു സുസമാഹിതഃ |
| ദമസച്ചേനഉപേതോ | ദമസത്യാഭ്യാമുപേതഃ |
| സവേകാസാവമരഹതി | സഃവൈകാഷായമർഹതി |

അന്വ: —

യാതൊരുവൻ കാമരാഗാദിദോഷശൂന്യനും, ശീല (*) സമൂഹങ്ങളിൽ സുപ്രതിഷ്ഠിതനും ആയിരിക്കുന്നുവൊ, ദാന്തനും സത്യവാനുമായ അവൻ കാഷായവസ്ത്രം ധരിക്കാൻ നിശ്ചയമായും അർഹനാകുന്നു.

## മൂലം. 11.

അസാരേസാരമതിനോ
സാരേചാസാരദസ്സിനോ
തേസാരംനാധിഗച്ഛന്തി-
മിച്ഛാസങ്കപ്പഗോചരാ.

അന്വ: —

മൂ: ഭാ: —

അസാരേസാരമതിനോ.
സാരേച അസാരദസ്സിനോ.
മിച്ഛാസങ്കപ്പഗോചരാ
തേസാരം നാധിഗച്ഛന്തി.

സം: —

അസാരേസാരമതയഃ
സാരേച അസാരദർശിനഃ
മിഥ്യാസങ്കല്പഗോചരാഃ
തേസാരംനഅധിഗച്ഛന്തി

അന്വ: —

യാവചിലർ അസാരവസ്തുവിനെ സാരമായും സാരത്തെ അസാരമായും വിചാരിക്കുന്നുവോ, മിഥ്യാദൃഷ്ടിക്ക് ആശ്രയഭൂതന്മാരായ അവർ ഒരിക്കലും സാരത്തെ പ്രാപിക്കുന്നില്ല.

## മൂലം 12.

സാരഞ്ചസാരതോഞത്വാ
അസാരഞ്ച അസാരതോ
തേസാരമധിഗച്ഛന്തി
സമ്മാസങ്കപ്പഗോചരാ

അന്വ: —

മൂ: ഭാ: —

സാരം സാരതോഞത്വാ
അസാരം ച അസാരതോ
സമ്മാസങ്കപ്പഗോചരാതേ സാരം
അധിഗച്ഛന്തി

സം: —

സാരം സാരതഃജ്ഞാത്വാ
അസാരം ച അസാരതഃ
സമ്യക്സങ്കല്പഗോചരാഃതേ
സാരംഅധിഗച്ഛന്തി

---

* ഇവിടെ ശീലമെന്ന അർത്ഥത്തിൽ ചതുപാരിശുദ്ധിശീല [നാലു ശുദ്ധിശീലങ്ങൾ] ത്തെ ഗ്രഹിക്കണം. ൧. പ്രാതിമോക്ഷസംവരശീലം. ൨. ഇന്ദ്രിയസംവരശീലം. ൩. ആജീവപാരിശുദ്ധി സംവരശീലം. ൪. പ്രത്യയസന്നിശ്രിത സംവരശീലം. ഇവയെ പാരിശുദ്ധി സംവരശീലമെന്നു പറയപ്പെടുന്നു.

അന്വ: —

യാവ ചിലർ സാരവസ്തുവിനെ സാരവസ്തുവെന്നും, അസാര വസ്തുവിനെ അസാരവസ്തുവെന്നും അറിയുന്നുവോ, സമ്യക്‌സങ്കല്പ ഗോചരന്മാരായ അവർ സാരത്തെ അധിഗമിക്കുന്നു.

## മൂലം 13.

യഥാഗാരം ദുച്ഛന്നം
വുട്ഠീസമതി വിജ്ഝതി
ഏവംഅഭാവിതംചിത്തം
രാഗോസമതി വിജ്ഝതി.

അന്വയം

| മൂ: ഭാ: — | സം: — |
| --- | --- |
| യഥാദുച്ഛന്നം അഗാരം വുട്ഠീ സമതി, വിജ്ഝതിഏവം അഭാ വിതംചിത്തംരാഗോസമതിവിജ്ഝതി | യഥാദുച്ഛന്നംഅഗാരംവൃഷ്ടിഃ സമതിവിദ്ധ്യതിഏവംഅഭാ വിതംചിത്തംരാഗഃ സമതി വിദ്ധ്യതി |

അന്വ: —

വേണ്ടവിധം ആച്ഛാദിതമല്ലാത്ത(ഛിദ്രയുക്തമായിരിക്കുന്ന) ഗൃഹത്തിൽ വൃഷ്ടി ഏതുപ്രകാരം പ്രവേശിക്കുന്നുവോ, അപ്രകാരം ഭാവനാരഹിതമായ (ധ്യാനപരായണതയില്ലാത്ത) ചിത്തത്തിൽ ആസക്തി (രാഗം, ദ്വേഷം, മോഹം തുടങ്ങിയവ) പ്രവേശിക്കുന്നു.

## മൂലം 14.

യഥാഗാരം സുച്ഛന്നം
വുട്ഠീനസമതി വിജ്ഝതി
ഏവംസുഭാവിതംചിത്തം
രാഗോനസമതിവിജ്ഝതി

അന്വയം: —

| മൂലഭാ: — | സം: — |
| --- | --- |
| യഥാസുച്ഛന്നം അഗാരം<br>വുട്ഠി ന സമതിവിജ്ഝതി<br>ഏവംസുഭാവിതംചിത്തം<br>രാഗോനസമതിവിജ്ഝതി | യഥാസുച്ഛന്നം അഗാരം<br>വൃഷ്ടിഃ ന സമതിവിദ്ധ്യതി<br>ഏവംസുഭാവിതംചിത്തം<br>രാഗോനസമതിവിദ്ധ്യതി |

അന്വ:—

വേണ്ടവിധം ആച്ഛാദനം ചെയ്യപ്പെട്ടിരിക്കുന്ന ഗൃഹത്തിൽ, ആ ആച്ഛാദനത്തെ ഭേദിച്ച് എപ്രകാരം വൃഷ്ടി പ്രവേശിക്കാതിരിക്കുന്നുവോ, അപ്രകാരം ഭാവനായുക്തമായ ചിത്തത്തിൽ ആസക്തി പ്രവേശിക്കുന്നില്ല.

## മൂലം 15.

ഇധസോചതി പേച്ചസോചതി
പാപകാരീ ഉഭയത്ഥസോചതി
സോ സോചതിസോവിഹഞ്ഞതി
ദിസ്വാകമ്മകിലിട്ഠമത്തനോഃ

അന്വ:—

| മൂ: ഭാ:— | സം:— |
| --- | --- |
| പാപകാരീ ഇധസോചതി | പാപകാരീഹശോചതി |
| പേച്ചസോചതി, ഉഭയത്ഥസോചതി | പ്രേത്യഃശോചതി, ഉഭയത്ര ശോചതി |
| അത്തനോകമ്മകിലിട്ഠം ദിസ്വാ സോസോചതി, സോവിഹഞ്ഞതി | ആത്മനഃകർമ്മക്ലിഷ്ടാദൃഷ്ട്വാ സഃശോചതി, സവിഹന്യതേ |

അന്വ:—

പാപം ചെയ്യുന്നവൻ ഇഹലോകത്തിലും പരലോകത്തിലും ദുഃഖിക്കുന്നു. അവൻ തന്റെ ക്ലിഷ്ടകർമ്മത്തെ-അഥവാ മലിനകർമ്മത്തെ കണ്ടിട്ടു ശോചിക്കയും ദുരിതമനുഭവിക്കയും ചെയ്യുന്നു.

## മൂലം 16.

ഇധമോദതി,പേച്ചമോദതി
കതപുഞ്ഞോഉഭയത്ഥമോദതി
സോമോദതിസോപമോദതി
ദിസ്വാകമ്മവിസുദ്ധിമത്തനോ-

അന്വ:-

| മൂ: ഭാ:- | സം:- |
| --- | --- |
| കതപുഞ്ഞോഇധമോദതി | കൃതപുണ്യഃഇഹമോദതേ |
| പേച്ചമോദതി, | പ്രേത്യമോദതേ. |
| ഉഭയത്ഥമോദതി | ഉഭയത്രമോദതേ |

| | |
|---|---|
| അത്തനോ,കമ്മവിസുദ്ധിം ദി | ആത്മനഃകർമ്മവിശുദ്ധിം ദൃഷ്ട്വാ |
| സ്വാ,സോപമോദതി. | സമോദതേസപ്രമോദതേ. |

അന്വ:-

* യാതൊരുവൻ പുണ്യകമ്മം ചെയ്യുന്നു അവൻ ഇഹപരലോകങ്ങളിൽ ഒന്നുപോലെ ആനന്ദമനുഭവിക്കുന്നു. അവൻ തന്റെ കർമ്മത്തിന്റെ പവിത്രതയേയും, പുണ്യഫലത്തേയും ദർശിച്ചിട്ട്, അത്യന്തം ആനന്ദിക്കുന്നു.

## മൂലം 17.

ഇധതപ്പതി,പേച്ചതപ്പതി
പാപകാരീഉഭയത്ഥതപ്പതി
പാപംമേകതന്തിതപ്പതി
ഭീയ്യോതപ്പതിദുഗ്ഗതിംഗതോ.

അന്വ:-

| മൂ: ഓ:- | സം:- |
|---|---|
| പാപകാരീഇധതപ്പതി | പാപകാരീഇഹതപ്യതി |
| പേച്ചതപ്പതി,ഉഭയത്ഥതപ്പതി | പ്രേത്യതപ്യതി,ഉഭയത്രതപ്യതി |
| മേപാപംകതന്തിതപ്പതി | മയാപാപംകൃതമിതിതപ്യതി |
| ദുഗ്ഗതിംഗതോഭീയ്യോതപ്പതി | ദുർഗ്ഗതിംഗതഃഭൂയഃതപ്യതി |

അന്വ:-

പാപംചെയ്യുന്നവൻ ഇഹപരലോകങ്ങളിൽ (ഉഭയലോകങ്ങളിലും) സന്താപമനുഭവിക്കുന്നു. "ഞാൻ പാപം ചെയ്തു" എന്നീ വിധമുള്ള ചിന്തയാൽ അവൻ ഈ ലോകത്തിലും, ദുർഗ്ഗതി പ്രാപിച്ച് പരലോകത്തിലും താപം അനുഭവിക്കുന്നു.

## മൂലം 18.

ഇധനന്ദതി,പേച്ചനന്ദതി
കതപുഞ്ഞോഉഭയത്ഥനന്ദതി
പുഞ്ഞംമേകതന്തിനന്ദതി
ഭീയോനന്ദതിസുഗ്ഗതിംഗതോ-

അന്വ:-

| മൂ: ഓ:- | സം: |
|---|---|
| കതപുഞ്ഞോഇധനന്ദതി, | കൃതപുണ്യഃഇഹനന്ദതി |
| പേച്ചനന്ദതി,ഉഭയത്ഥനന്ദതി | പ്രേത്യനന്ദതി,ഉഭയത്രനന്ദതി |

| | |
|---|---|
| മേപുഞ്ഞംകതന്തിനന്ദതി | മയാപുണ്യംകൃതമിതിനന്ദതി |
| സുഗ്ഗതിംഗതോഭിയ്യോനന്ദതി | സുഗതിംഗതോഭൂയോനന്ദതി |

അന:-

യാവനൊരുത്തൻ പുണ്യകൎമ്മം ചെയ്യുന്നുവോ, അവൻ ഇഹപരങ്ങളാകുന്ന ഉഭയലോകങ്ങളിലും ആനന്ദം അനുഭവിക്കുന്നു. "ഞാൻ പുണ്യകൎമ്മം ചെയ്തു" എന്നുള്ള ചിന്തകൊണ്ടു് ഇഹലോകത്തിലും, സൽഗതി പ്രാപ്തികൊണ്ടു പരലോകത്തിലും അവൻ ആനന്ദം പ്രാപിക്കുന്നു.

## മൂലം 19.

ബഹ്ഹുമ്പിചേസഹിതംഭാസമാനോ
നതക്കരോഹോതിനരോപമത്തോ
ഗോപോവഗാവോഗണയംപരേസം
നഭാഗവാസാമഞ്ഞസ്സഹോതി

അനു:-

| മൂ: ഭാ:- | സം: |
|---|---|
| ബഹ്ഹുമ്പിസഹിതംഭാസമാനോ | ബഹ്വീമപിസംഹിതാംഭാഷ |
| പമത്തോനരോചേ | മാണഃപ്രമത്തോനരശ്ചേൽ |
| തക്കരോനഹോതി | തൽക്കരോനഭവതി |
| പരേസംഗാവോഗണയംഗോ- | സഃപരേഷാംഗാഃഗണയൻഗോ |
| പോവ | പഇവ |
| സാമഞ്ഞസ്സഭാഗവാനഹോതി | ശ്രാമണ്യസ്യഭാഗവാൻനഭവതി |

അന:-

ഗോപൻ അന്യന്റെ പശുക്കളെ എണ്ണിയിട്ടും, അവയുടെ പ്രകാരം അധികാരിയാകാതെ ഇരിക്കുന്നുവോ, അപ്രകാരം അനേകശാസ്ത്രങ്ങളെ (ബുദ്ധവചനങ്ങളെ) ഉരുക്കഴിക്കയൊ പഠിക്കയൊ ചെയ്തിട്ടും പ്രമാദംനിമിത്തം അതനുസരിച്ചു് പ്രവൃത്തി ചെയ്യാതെയിരിക്കുന്ന ഒരു വ്യക്തി (ഭിക്ഷു) ഒരിക്കലും ബുദ്ധശിഷ്യത്വത്തിന് അധികാരിയാകുന്നില്ല.

### മൂലം 20.

അപ്പമ്പിചേസഹിതം ഭാസമാനോ
ധമ്മസ്സഹോതിഅനുധമ്മചാരീ
രാഗഞ്ചദോസഞ്ചപഹായമോഹം
സമ്മപ്പജാനോസുവിമുത്തചിത്തോ.
അനുപാദിയാനോഇധവാഹുരംവാ
സഭാഗവാസാമഞ്ഞസ്സഹോതി

അന്വ:—

മൂ: ഭാ:-

അപ്പമ്പിസഹിതം ഭാസമാനോ ചേ ധമ്മസ്സ അനുധമ്മചാരീ ഹോതി.
രാഗഞ്ച ദോസഞ്ച മോഹഞ്ച പഹായ സമ്മപ്പജാനോസുവിമുത്തചിത്തോ അനുപാദിയാനോ
സോഇധ വാഹുരം വാസാമഞ്ഞസ് സഭാഗവാഹോതി.

സം:-

അല്പാമപിസംഹിതാം ഭാഷമാണശ്ചേൽ നരോധര്മ്മേഷു അനുധര്മ്മചാരീഭവതി.
രാഗഞ്ച ദോഷഞ്ച മോഹഞ്ച പ്രഹായ സുവിമുക്തചിത്തഃ സമ്യൿ പ്രജ്ഞാനൻ അനുപാദാനഃ
സഇഹവാ അമുത്രവാശ്രാമണ്യസ്യ ഭാഗവാൻ ഭവതി.

അർ:-

യാതൊരുവൻ അല്പമാത്രമായിട്ട് ശാസ്ത്രവാക്യത്തെ പഠിക്കുകയും, ആ വാക്യങ്ങളെ ജീവിതത്തിൽ അനുഭവപ്പെടുത്തുകയും തദ്വാരാ രാഗദ്വേഷമോഹങ്ങളെ ത്യജിച്ചുള്ളസമ്യൿജ്ഞാനം നിമിത്തം വിമുക്തചിത്തനായും, ഉപാദാനരഹിതനായും തീരുകയും ചെയ്യുന്നുവോ അവൻ ഇഹപരങ്ങളിൽ ശ്രാമണ്യധർമ്മത്തിന്റെ ഭാഗഭാക്കായി ഭവിക്കുന്നു.

---

## അപ്രമാദവർഗ്ഗഃ

ദ്വിതീയ.

### മൂലം 1.

അപ്പമാദോ അമതപദം.
പമാദോമച്ചുനോപദം
അപ്പമത്താനമീയന്തി
യേപമത്തായഥാമതാ.

മൂലം 2.

ഏതംവിസേസതോജ്ഞത്വാ
അപ്പമാദമ്ഹിപണ്ഡിതാ.
അപ്പമാദേപമോദന്തി
അരിയാനം ഗോചരേരതാ.

3

തേഝായിനോ സാതതികാ
നിച്ചദൾഹപരക്കമാ
ഫുസന്തിധീരാനിബ്ബാണം
യോഗക്ഖേമം അനുത്തരം.

അന്വ:-

മൂ:ഭാ:—

അപ്പമാദോ അമതപദം.
പമാദോ മച്ചുനോപദം.
യേപമത്താ തേയഥാമതാ
അപ്പമത്താനമീയന്തി
അപ്പമാദംഹിഏതംവി
സേസതോജ്ഞത്വാ
പണ്ഡിതാഅരിയാനംഗോ
ചരേരതാഅപ്പമാദേ
പമോദന്തി,
ഝായിനോ സാതതികാനിച്ചം
ദൾഹപരക്കമാധീരാ
തേനിബ്ബാണം അനുത്ത
രംയോഗക്ഖേമംഫുസന്തി

സം:—

അപ്രമാദഃഅമൃതപദം.
പ്രമാദഃമൃത്യോഃപദം
യേപ്രമത്താഃയഥാമൃതാഃ
അപ്രമത്താനമ്രിയന്തേ.
അപ്രമാദേ ഏതംവിശേഷ
തഃജ്ഞാത്വാ
പണ്ഡിതാഃ ആൎയ്യാണാംഗോ
ചരേരതാഃഅപ്രമാദേ.
പ്രമോദന്തേ.
ധ്യായിനഃസാതതികാഃനിത്യം
ദൃഢപരാക്രമാഃ ധീരാഃ
തേനിവ്വാണം അനുത്തരം
യോഗക്ഷേമംസ്പൃശന്തി.

അർ:—

അപ്രമാദം അമൃതത്വത്തിന്ന മാൎഗ്ഗമാകുന്നു. പ്രമാദം മൃത്യുവിന്ന മാൎഗ്ഗവുമാകുന്നു. അപ്രമത്തന്മാർ ഒരിക്കലും മരിക്കുന്നില്ല. പ്രമത്തന്മാർ എപ്പോഴും മൃതന്മാർതന്നെയാകുന്നു. അലസന്മാരും പ്രമത്തന്മാരുമായ ഭിക്ഷുക്കൾ മൃത്യുവിന്നും പുനർജ്ജന്മത്തിന്നും അധീനന്മാരാകുന്നു. ഈ സത്യത്തെയാവ ചിലർ വിശേഷമായറിഞ്ഞു് അപ്രമാദപരായണരായിട്ട്, സദാ ആൎയ്യഗണത്തിന്റെ ജ്ഞാനത്തിൽ, ധ്യാനനിഷ്ഠരും സതതചേഷ്ടായുക്തരും (ഉദ്യമശീലരും) ദൃഢപരാക്രമികളുമായിരിക്കുന്നു, ആ ധീരപുരുഷന്മാർ പരമശാന്തിസ്വരൂപമായ നിവ്വാണത്തെ പ്രാപിക്കുന്നു.

## മൂലം 4.

ഉട്ഠാനവതോസതിമതോ
സുചികമ്മസ്സനിസമ്മകാരിനോ
സഞ്ഞതസ്സചധമ്മജീവിനോ
അപ്പമത്തസ്സയസോഭിവഡ്ഢതി.

അന്വ: —

മൂ: ഭാ: —

ഉട്ഠാനവതോ, സതിമതോ
സുചികമ്മസ്സനിസമ്മകാരിനോ,
സഞ്ഞതസ്സധമ്മജീവിനോ
അപ്പമത്തസ്സയസോഅഭിവ
ഡ്ഢതി.

സം: —

ഉത്ഥാനവതഃസ്മൃതിമതഃ
ശുചികർമ്മണഃനിശമ്യകാരി-
ണഃ
സംയതസ്യധർമ്മജീവിനശ്ച
അപ്രമത്തസ്യചയശഃഅഭി
വർദ്ധതെ.

അന്ന: —

യാതൊരുവൻ എല്ലായ്പോഴും ജാഗരിതനായും, സ്മൃതിമാനായും പവിത്രകർമ്മിയായും ഇരുന്നു വിചാരപൂർവ്വമായി കർമ്മങ്ങളെ ചെയ്യുന്നുവോ, സംയതേന്ദ്രിയനും ധർമ്മപരായണനും പ്രമാദരഹിതനുമായ ആ പുരുഷന്റെ യശസ്സ് അഭിവൃദ്ധി പ്രാപിക്കുന്നു.

## മൂലം 5.

ഉട്ഠാനേ നാപ്പമാദേന-
സഞ്ഞമേനദമേനച
ദീപംകയിരാഥമേധാവീ-
യം ഓഘോനാഭികീരതി

അന്വ: —

മൂ: ഭാ: —

ഉട്ഠാനേന, അപ്പമാദേന,
സഞ്ഞമേന, ദമേനച,
മേധാവീ, ദീപം, കയിരാഥ
യം, ഓഘോ, ന, അഭികീരിതി

സം: —

ഉത്ഥാനേന, അപ്രമാദേന
സംയമേന, ദമേനച
മേധാവീ, ദ്വീപം കുര്യാൽ
യം, ഓഘഃനഅഭികിരതി.

അന്ന: —

ജാഗരിതനും, അപ്രമത്തനും, സംയമിയും, ദാന്തനുമായ മേധാവി (ബുദ്ധിമാൻ) തനിക്കുവേണ്ടി ജലപ്രവാഹത്തിനുപോലും അഭേദ്യമായ ദ്വീപ (രക്ഷാസ്ഥല)ത്തെ തയ്യാറാക്കാൻ ശക്തനാകുന്നു.

## മൂലം 6.

പമാദമനുയുഞ്ജന്തി
ബാലാദുമ്മേധിനോജനാ
അപ്പമാദഞ്ചമേധാവീ
ധനംസേട്ഠംവരക്ഖതി

| മൂ: ഭാ:— | സം:— |
|---|---|
| ബാലാദുമ്മേധിനോ, ജനാ, | ബാലാഃ,ദുർമ്മേധസോ, ജനാഃ |
| പമാദമനുയുഞ്ജന്തി, മേധാവീ, | പ്രമാദമനുയുഞ്ജന്തി, മേധാവീ |
| അപ്പമാദഞ്ച, സേട്ഠം, ധനം, | അപ്രമാദഞ്ച, ശ്രേഷ്ഠം, ധനം, |
| വ, രക്ഖതി. | ഇവ, രക്ഷതി. |

അന്ന: —

ബാലസ്വഭാവികളും, (അജ്ഞന്മാരും) ദുർബ്ബുദ്ധികളുമായ വ്യക്തികൾ പ്രമാദത്തെ അനുസരിക്കുന്നു. എന്നാൽ ബുദ്ധിമാന്മാർ അപ്രമാദത്തെ ഉൽകൃഷ്ടമായ ധനത്തെപ്പോലെ പ്രയാസപ്പെട്ടു രക്ഷിക്കുന്നു.

## മൂലം 7.

മാപമാദമനുയുഞ്ജേഥ
മാകാമരതിസംഭവം
അപ്പമത്തോഹിഝായന്തോ
പപ്പോതിവിപുലംസുഖം.

അന്വയം: —

| മൂ: ഭാ:— | സം:— |
|---|---|
| പമാദം മാ, അനുയുഞ്ജേഥ- | പ്രമാദം, മാ അനുയുഞ്ജീത- |
| കാമരതി, സംഭവം, ച, മാ അ | കാമരതിസംഭവംച, മാഅ- |
| നുയുഞ്ജേഥ | നുയുഞ്ജീത, |
| അപ്പമത്തോ, ഹി, ഝായന്തോ, | അപ്രമത്തോഹി, ധ്യായൻ, |
| വിപുലം, സുഖം പപ്പോതി. | വിപുലംസുഖംപ്രാപ്നോതി. |

അന്ന: —

ഒരിക്കലും പ്രമാദത്തിനു വശംഗതനാകരുതു്. കാമത്തിലും രതിസംഭോഗത്തിലും ആസക്തനാകരുതു്. അപ്രമത്തരും ധ്യാനപരായണരുമായ വ്യക്തികൾ വിപുലമായ സുഖത്തെ (നിർവ്വാണത്തെ) പ്രാപിക്കുന്നു.

മൂലം 8.

പമാദം അപ്പമാദേന
യദാനുദതിപണ്ഡിതോ.
പജ്ഞാപാസാദമാരുഹ്യ
അസോകോസോകിനിംപജം
പബ്ബതട്ഠോവഭൂമ്മട്ഠോ
ധീരോബാലേഅവേക്ഖതി.

അന്വയം:—

മൂ: ഭാ:—

യദാപണ്ഡിതോഅപ്പമാദേ
ന പമാദം നുദതി
അസോകോ, പജ്ഞാപാസാദം
ആരുഹ്യസോകിനിംപജം
ഭൂമ്മട്ഠേ, ബാലേ.
പബ്ബതട്ഠോ,ധീരോ,വ.
അവേക്ഖതി

സം:—

യദാ പണ്ഡിതഃഅപ്രമാദേന
പ്രമാദംനുദതി
അശോകഃപ്രജ്ഞാപ്രാസാദം
ആരുഹ്യശോകിനീംപ്രജാം
ഭൂമിസ്ഥിതാൻബാലാൻ
പർവ്വതസ്ഥോധീര ഇവ
അപേക്ഷതേ.

അർത്ഥം:—

ജ്ഞാനിയായ പുരുഷൻ എപ്പോൾ അപ്രമാദദ്വാരാ പ്രമാദത്തെ ദൂരീകരിക്കുന്നു. അപ്പോൾ അവൻ ശോകഹീനനായി പ്രജ്ഞാസ്വരൂപമായ ഉന്നത പ്രാസാദശിഖരത്തെ ആരോഹണം ചെയ്തിട്ട്, പർവ്വതശിഖരസ്ഥിതനായ ധീരൻ ഭൂമിസ്ഥിതന്മാരായ മൂർഖന്മാരെ എപ്രകാരം അവലോകനം ചെയ്യുന്നുവോ അപ്രകാരം ശോകഹീനരായ മാനവഗണത്തിന് നേരെ അവൻ ദൃഷ്ടിപാതം ചെയ്യുന്നു.

മൂലം. 9.

അപ്പമത്തോപമത്തേസു
സുത്തേസുബഹുജാഗരോ
അബലസ്സംവസീഘസ്സോ
ഹിത്വായാതിസുമേധസോ.

അന്വയം:—

മൂ: ഓ:—

സുമേധസോ,പമത്തേസു
അപ്പമത്തോ, സുത്തേസു
ബഹുജാഗരോസീഘസ്സോ അ
ബലസ്സം വയാതി

സം:—

സുമേധാഃ പ്രമത്തേഷു
അപ്രമത്തഃ സുപ്തേഷു
ബഹുജാഗരഃ അബലാശ്വം
ഹിത്വാ ശീഘ്രാശ്വ
ഇവയാതി.

അന്ന:—

ശീഘ്രഗാമിയായ അശ്വം ദുർബ്ബലാശ്വത്തെ പിന്നിലാക്കിവിട്ടു പോകുന്നപോലെ, ബുദ്ധിമാനായ മനുഷ്യൻ പ്രമത്തരായ ജനങ്ങളുടെ മദ്ധ്യത്തിൽ അപ്രമത്തനായി പുരോഗമനം ചെയ്യുന്നു.

## മൂലം. 10.

അപ്പമാദേനമഘവാ
ദേവാനാം സേട്ഠതംഗതോ
അപ്പമാദം പസംസന്തി
പമാദോഗരഹിതോ സദാ.

മൂ: ഓ:-

മഘവാഅപ്പമാദേന
ദേവാനാം സേട്ഠതംഗതോ
അപ്പമാദംപസംസന്തി
പമാദോസദാഗരഹിതോ.

സം:-

മഘവാഅപ്രമാദേന
ദേവാനാം ശ്രേഷ്ഠതാംഗതഃ
അപ്രമാദംപ്രശംസന്തി
പ്രമാദംസദാഗർഹിതഃ

അന്ന: —

ഇന്ദ്രൻ അപ്രമാദംകൊണ്ടു ദേവന്മാൎക്കു അധിപതിയായി. പണ്ഡിതന്മാർ അപ്രമാദത്തെ പ്രശംസിക്കുന്നു. പ്രമാദം എല്ലായ്പോഴും നിന്ദിതമായിട്ടുള്ളതു തന്നെയാകുന്നു.

## മൂലം 11.

അപ്പമാദരതോഭിക്ഖു
പമാദേഭയദസ്സിവാ
സഞ്ഞോജനം അണും ഥൂലം
ഡഹംഅഗ്ഗീവഗച്ഛതി.

| മൂ: ഭാ:- | സം:- |
|---|---|
| അപ്പമാദരതോ,പമാദേ | അപ്രമാദരതഃ പ്രമാദേ |
| ഭയദസ്സിവാ ഭിക്ഖു, | ഭയദർശീവാഭിക്ഷുഃ |
| അഗ്ഗീവ അണും ഥൂലം | അഗ്നിരിവ അണും സ്ഥൂലം |
| സഞ്ഞോജനംഡഹംഗച്ഛതി | സംയോജനം ദഹൻ ഗച്ഛതി |

അന്വ:—

അപ്രമാദപരായണനും പ്രമാദഭീതവുമായ ഭിക്ഷു അഗ്നിയെപ്പോലെ ക്ഷുദ്രവും ബൃഹത്തുമായ സമസ്ത ബന്ധനങ്ങളെ (ദശവിധേന്ദ്രിയ ബന്ധനങ്ങളേയും ദഹിപ്പിച്ച് പുരോഗമനം ചെയ്യുന്നു.

## മൂലം 12.

അപ്പമാദരതോഭിക്ഖു,
പമാദേഭയദസ്സിവാ
അഭബ്ബോപരിഹാനായ
നിബ്ബാണസ്സേവസന്തികേ.

| മൂ: ഭാ:- | സം:- |
|---|---|
| അപ്പമാദരതോപമാദേ | അപ്രമാദരതഃപ്രമാദേ |
| ഭയദസ്സിവാഭിക്ഖു, | ഭയദർശീവാഭിക്ഷുഃ |
| പരിഹാനായ അഭബ്ബോ | പരിഹാണായ അഭവ്യഃ |
| നിബ്ബാണസ്സസന്തികേ ഏവ | നിർവ്വാണസ്യ അന്തികെ ഏവ |

അന്വ:-

അപ്രമാദപരായണനും പ്രമാദഭീതവുമായ ഭിക്ഷു ധർമ്മമാർഗ്ഗത്തിൽനിന്ന് ഒരിക്കലും ഭ്രഷ്ടനാകുന്നില്ല. അവൻ നിർവ്വാണത്തിന്റെ നികടവർത്തി തന്നെയാകുന്നു.

# ചിത്തവർഗ്ഗഃ.

തൃതീയഃ

## മൂലം 1.

ഫന്ദനം ചാപലംചിത്തം
ദുരക്ഖംദുന്നിവാരയം
ഉജ്ജുംകരോതി മേധാവീ
ഉസുകാരോവതേജനം

അന്വ:—

മൂ: ഭാ:—

മേധാവീ ഫന്ദനം ചാപലം
ദുരക്ഖം ദുന്നിവാരയംചിത്തം
ഉസുകാരോതേജനം വ
ഉജ്ജും കരോതി

സം:—

മേധാവീസ്പന്ദനം ചപലം
ദുരക്ഷ്യംദുന്നിവാര്യ്യംചിത്തം
ഇഷുകാരഃ തേജനം ഇവ
ഋജ്ജുകരോതി.

അന്ന:—

ഇഷുകാരൻ (അമ്പുണ്ടാക്കുന്നവൻ) ബാണത്തെ വളവു കൂടാതെയും ഭംഗിയായും ഉണ്ടാക്കുന്നതുപോലെ ബുദ്ധിമാനായ മനുഷ്യൻ സ്പന്ദനസ്വഭാവമുള്ളതും ചഞ്ചലവും ദുരക്ഷ്യവും ദുന്നിവാരവുമായ ചിത്തത്തെ സ്വവശത്തിൽ ആനയിക്കുന്നു.

## മൂലം 2.

വാരിജോവഥലേഖിത്തോ
ഓകമോ കത ഉബ്ഭതോ
പരിഫന്ദിത ദം ചിത്തം
മാരധേയ്യം പഹാതവേ

മൂ: ഭാ: —

ഓകമോകത ഉബ്ഭതോ
ഥലഖിത്തോ വാരിജോവ
ഇദംചിത്തംമാരധേയ്യം
പഹാതവേ പരിഫന്ദതി

സം:—

ഉദകൌകതഃ ഉത്ഭൃതഃ
സ്ഥലേക്ഷിപ്തഃ വാരിജഇവ
ഇദംചിത്തം മാരധേയം
പ്രഹാതും പരിസ്പന്ദതേ.

അനു: —

ജലത്തിൽ നിന്നുത്ഭവിച്ചുള്ളതും സ്ഥലത്തിൽ പ്രക്ഷിപ്തവുമായ മത്സ്യത്തെപ്പോലെ കാമഗുണവിനിർമ്മുക്തമായ ചിത്തം മാരന്റെ രാജ്യത്തെ അതിക്രമിക്കുന്നതിനു വ്യാകുലമാകുന്നു.

## മൂലം 3.

ദുന്നിഗ്ഗഹസ്സലഹുനോ
യത്ഥകാമനിപാതിനോ
ചിത്തസ്സദമഥോ സാധൂ
ചിത്തംദന്തംസുഖാവഹം

അന്വ:—

| മൂ: ഭാ: | സം: |
|---|---|
| ദുന്നിഗ്ഗഹസ്സ ലഹുനോ | ദുർന്നിഗ്രഹസ്യലഘുനഃ |
| യത്ഥകാമനിപാതിനോ | യത്രകാമനിപാതിനഃ |
| ചിത്തസ്സദമഥോ സാധൂ | ചിത്തസ്യദമയതഃ സാധു |
| ദന്തംചിത്തം സുഖാവഹം | ദാന്തംചിത്തംസുഖാവഹം |

അനു:—

ദുർന്നിഗ്രഹവും ലഘുവും യഥേഷ്ടം സഞ്ചാരശീലമുള്ളതുമായ ചഞ്ചലചിത്തത്തെ സംയമനം ചെയ്യുന്നതു ഉത്തമമാകുന്നു. എന്തെന്നാൽ സംയമനം ചെയ്യപ്പെട്ട ചിത്തമാണു സുഖത്തെ പ്രദാനം ചെയ്യുന്നത്.

## മൂലം 4.

സുദ്ദസം സു നിപുണം
യത്ഥകാമംനിപാതിനം
ചിത്തം രക്ഖേഥമേധാവീ
ചിത്തം ഗുത്തം സുഖാവഹം

അന്വ: —

| മൂ: ഭാ: — | സം: — |
|---|---|
| മേധാവീസുദ്ദസം സുനിപുണം | മേധാവീസുദൃശ്ശം സുനിപുണം |
| യത്ഥകാമനിപാതിനംചിത്തം | യത്രകാമനിപാതിനംചിത്തം |
| രക്ഖേഥ; ഗുത്താംചിത്തം | രക്ഷേൽ; ഗുപ്തംചിത്തം |
| സുഖാവഹം | സുഖാവഹം |

അന്വ: —

ദുർബ്ബോദ്ധ്യവും കുടിലവും, യഥേഷ്ടം വിചരിക്കശീലമുള്ളതുമായ മനോവൃത്തിയെക്കുറിച്ച്, ബുദ്ധിമാനായ മനുഷ്യൻ സദാ ലക്ഷ്യപ്രദാനം ചെയ്യേണ്ടതാവശ്യമാണ്. എന്തെന്നാൽ സുരക്ഷിതമായ ചിത്തം സുഖത്തെ പ്രദാനം ചെയ്യുന്നു.

## മൂലം 5.

ദൂരങ്ഗമംഏകചരം അസരീരംഗുഹാസയം
യേചിത്തംസഞ്ഞമേസ്സന്തി-മോക്ഖന്തിമാരബന്ധനാ.

അന്വയം.

| മൂ: ഭാ: — | സം: — |
|---|---|
| യേദൂരങ്ഗമം ഏകചരം | യേദൂരംഗമം ഏകചരം |
| അസരീരംഗുഹാസയം | അശരീരംഗുഹാശയം |
| ചിത്തംസഞ്ഞമേസ്സന്തി | ചിത്തംസംയസ്യന്തിതേ |
| മാരബന്ധനാമോക്ഖന്തി | മാരബന്ധനാൽമുച്യന്തേ |

അന്വ: —

യാതൊരുവൻ ദൂരംഗമവും ഏകചരവും അശരീരവും ഹൃദയഗുഹാസ്ഥിതവുമായ ചിത്തത്തെ സംയമനം ചെയ്യുന്നുവോ അവൻ മാരന്റെ ബന്ധനത്തിൽ നിന്ന് വിമുക്തനാകുന്നു.

## മൂലം 6.

അനവട്ഠിതചിത്തസ്സ
സദ്ധമ്മംഅവിജാനതോ
പരിപ്ലവപസാദസ്സ
പഞ്ഞാനപരിപൂരതി.

അന്വ: —

| മൂ: ഭാ: — | സം: — |
|---|---|
| അനവട്ഠിതചിത്തസ്സ | അനവസ്ഥിതസ്യചിത്തസ്യ |
| സദ്ധമ്മംഅവിജാനതോ | സദ്ധർമ്മംഅവിജാനതഃ |
| പരിപ്ലവപസാദസ്സ | പരിപ്ലവപ്രസാദസ്യ |
| പഞ്ഞാനപരിപൂരതി | പ്രജ്ഞാനപരിപൂര്യ്യതെ. |

അത്ഥം: —

യാതൊരുവൻ അസ്ഥിരചിത്തനായിരിക്കുന്നു. യാതൊരുവൻ സദ്ധർമ്മത്തെ അറിയുന്നില്ല. യാതൊരുവന്റെ ഹൃദയം പ്രസാദരഹിതമായിരിക്കുന്നു. അവന്റെ പ്രജ്ഞ ഒരിക്കലും പൂൎണ്ണതയെ പ്രാപിക്കുന്നില്ല. അതായത്ു് അവൻ ഒരിക്കലും അർഹത്വത്തെ വേണ്ടവിധം അറിയാൻ ശക്തനാകുന്നില്ല.

മൂലം 7.

അനവസ്സുതചിത്തസ്സ
അനന്വാഹതചേതസോ
പുഞ്ഞപാപപഹീനസ്സ
നത്ഥിജാഗരതോഭയം

അന്വ: —

മൂ: ഭാ: —
അനവസ്സുതചിത്തസ്സ
അനന്വാഹതചേതസോ
പുഞ്ഞപാപപഹീനസ്സ
ജാഗരതോഭയംനത്ഥി

സം: —
അനവസ്സ്രുതചിത്തസ്യ
അനന്വാഹതചേതസഃ
പുണ്യപാപപ്രഹീണസ്യ
ജാഗ്രതഃഭയംനാസ്തി

അത്ഥം: —

യാതൊരുവന്റെ ചിത്തം വാസനാരഹിതമായിരിക്കുന്നു, യാതൊരുവന്റെ മനസ്സ് ഒരിക്കലും വിചലിതമാകുന്നില്ല, യാതൊരുവൻ പുണ്യപാപരഹിതനായിരിക്കുന്നു, ജാഗരിതനായ അവന്ന് ഒരു ഭയവുമില്ല.

മൂലം 8.

കുമ്ഭൂപമംകായമിമംവിദിത്വാ
നഗരൂപമംചിത്തമിദംഠപേത്വാ
യോജേഥമാരംപഞ്ഞായുധേന
ജിതഞ്ചരക്ഖേ അനിവേസനോസിയാ

അന്വയം.

മൂ: ഭാ: —
ഇമംകായംകുമ്ഭൂപമംവിദിത്വാ

സം: —
ഇമംകായംകുംഭോപമംവിദിത്വാ

ഇദം ചിത്തം നഗരൂപമം
ഠപേത്വാ
പഞ്ഞായുധേന, മാരംയോ
ജേഥ
ജിതഞ്ചരക്ഖേ, അനിവേ
സനോസിയാ-

ഇദം ചിത്തം നഗരോപമം
സ്ഥാപയിത്വാ
പ്രജ്ഞായുദ്ധേനമാരം
യുദ്ധ്യേഥ
ജിതഞ്ചരക്ഷേൽ അനിവേ
ശനശ്ചസ്യാൽ

അന്വ:-

ദേഹത്തെ കുംഭമെന്നപോലെ ക്ഷണഭംഗുരമെന്നറിഞ്ഞ് ചിത്തത്തെ ദുർഗ്ഗംപോലെസുരക്ഷിതമാക്കിയിട്ട് പ്രജ്ഞാരൂപമായ അസ്ത്രംകൊണ്ടു മാരനോടു യുദ്ധം ചെയ്യണം. ജയിച്ച് ആസക്തിശൂന്യനായി സദാ തന്നേ രക്ഷിക്കണം.

മൂലം 9.

അചിരംവതയംകായോ
പഠവിം അധിസേസ്സതി
ഛുദ്ധോ അപേതവിഞ്ഞാണോ
നിരത്ഥംവ കലിങ്ഗരം

അന്വയം

മൂ: ഭാ:-

അയംകായോവതഛുദ്ധോ
അപേതവിഞ്ഞാണോനിരത്ഥം
കലിങ്ഗരംവഅചിരം
പഠവിംഅധിസേസ്സതി

സം:-

അയംകായോബതക്ഷുദ്രഃ
അപേത വിജ്ഞാനഃനിരർത്ഥം
കലിംഗരമിവഅചിരം
പൃഥിവീം അധിശേഷ്യതേ.

അന്വ:-

ഹാ! ഈ ശരീരം നിന്ദ്യവും ചേതനാരഹിതവുമായിട്ട് നിസ്സാരമായ ഒരു കാഷ്ഠഖണ്ഡമെന്നപോലെ അചിരേണ പൃഥിവിയിൽ പതിക്കും.

മൂലം 10.

ദിസോദിസംയന്തംകയിരാ
വേരീവാപനവേരിനം
മിച്ഛാപണിഹിതം ചിത്തം
പാപിയോനംതതോകരേ

അന്വയം.

| മൂ: ഭാ: — | സം: — |
| --- | --- |
| ദിസോദിസംയന്തം കയിരാ | ദ്വിട്ദ്വേഷം യൽ കുര്യാൽ |
| വേരീവാപനവേരിനം | വൈരീവാപുന: വൈരിണം |
| മിച്ഛാപണിഹിതംചിത്തംനം | മിഥ്യാപ്രണിഹിതംചിത്തംഏനം |
| തതോപാപിയോകരേ | തതഃ പാപീയാം സം കുര്യാൽ |

അന്വ:—

ഹിംസകൻ അപരനായ ഹിംസകനോട് എന്തു ചെയ്യുമൊ വൈരിയായ മനുഷ്യൻ അപരനായ വിദ്വേഷിയോടും എന്തു ചെയ്യുമൊ അതിലും കഷ്ടതരമായ വിപത്ത് വിപഥഗാമിയായ (അശുഭമാർഗ്ഗങ്ങളിൽ കൂടി ചരിക്കുന്ന) ചിത്തം പ്രദാനംചെയ്യും.

## മൂലം 11.

നതം മാതാപിതാകയിരാ-അഞ്ഞേവാപിചഞാതകാ
സമ്മാപണിഹിതംചിത്തം-സേയ്യസോ നം തതോകരേ

അന്വ: —

| മൂ: ഭാ:— | സം:— |
| --- | --- |
| നമാതാപിതാ തം കയിരാ | നമാതാപിതരൗതൽ കുര്യാതാം |
| അഞ്ഞേവാപിഞാതകാച | അന്യേവാപിജ്ഞാതികാശ്ച |
| തതോസമ്മാപണിഹിതംചിത്താ | സമ്യക്പ്രണിഹിതംചിത്തം |
| നംസേയ്യസോകരേ | ഏനംതതഃ ശ്രേയാംസം കുര്യാൽ, |

അന്വ: —

മനുഷ്യന്ന് സമ്യക് പരിപാലിതമായ ചിത്തം ചെയ്യുന്ന പോലുള്ള ഉപകാരം സ്വന്തം മാതാപിതാക്കളൊ, മററു ആത്മീയജനങ്ങളൊ ചെയ്വാൻ ശക്തരാകുന്നില്ല.

# പുഷ്പവർഗ്ഗഃ

### ചതുർത്ഥഃ

### മൂലം 1.

കോഇമംപഠവിംവിജേസ്സതി-യമലോകഞ്ചഇമം സദേവകം
കോധമ്മപദം സുദേസിതം-കുസലോപുപ്ഫമിവപചേസ്സതി

അന്വയഃ —

| മൂ: ഭാ: — | സം: — |
|---|---|
| കോഇമംപഠവിം വിജേസ്സതി | കഃ ഇമാംപൃഥിവീംവിജേഷ്യതേ |
| ഇമം സദേവകംയമലോകഞ്ച | ഇമംസദേവകം യമലോകഞ്ച |
| കുസലോപുപ്ഫമിവ കോസു ദേസിതം | കുശലഃ പുഷ്പമിവകഃ സുദേശിതം |
| ധമ്മപദം പചേസ്സതി | ധർമ്മപദം പ്രചേഷ്യതി |

അർത്ഥ:—

ഈ പൃഥിവിയെ ഏതൊരുവൻ ജയിക്കും? യമലോകദേവലോകങ്ങളെയും ഏതൊരുവൻ ജയിക്കും? നിപുണനായ മാലാകാരൻെറ പുഷ്പനിർവ്വചനംപോലെ സുപ്രദർശിതമായ ധർമ്മമാർഗ്ഗത്തെ ഏതൊരുവൻ അറിയും?

### മൂലം 2.

സേകോപഠവിംവിജേസ്സതി—യമലോകഞ്ചഇമംസദേവകം
സേകോധമ്മപദംസുദേസിതം —കസലോപുപ്ഫമിവ —
പചേസ്സതി.

അന്വയഃ—

| മൂ: ഭാ: — | സം:— |
|---|---|
| സേകോപഠവിം വിജേസ്സതി | ശൈക്ഷഃപൃഥിവീംവിജേഷ്യതേ |
| സദേവകം ഇമം യമലോകഞ്ച | സദേവകംഇമംയമലോകഞ്ച |
| കുസലോപുപ്ഫമിവസേഖോ | കുശലഃപുഷ്പമിവ ശൈക്ഷഃ |
| സുദേസിതം ധമ്മപദം പചേസ്സതി | സുദേശിതം ധർമ്മപദം പ്രചേഷ്യതി |

അർത്ഥ:—

ശൈക്ഷൻ (അർഹച്ഛ്രാവകൻ) ഈ പൃഥിവിയെ ജയിക്കും. ഏതുപ്രകാരം നിപുണനായ മാലാകാരൻ ഉത്തമപുഷ്പങ്ങളെ സംഗ്ര

ഹിക്കമൊ, അപ്പ്രകാരം അവൻ സുദേശിതമായ ധമ്മപദ (ധമ്മ വാക്യ)ത്തെ അറിയും.

### മൂലം 3.

ഫേണുപമംകായമിമംവിദിത്വാ
— മരീചിധമ്മംഅഭിസംബുധാനോ-
ഛേത്വാനമാരസ്സപപ്പുപ്ഫകാനി
അദസ്സനംമച്ചുരാജസ്സഗഛേ.

അന്വ: —

| | |
|---|---|
| ഇമംകായംഫേണുപമംവിദിത്വാ | ഇമംകായംഫേനോപമംവിദിത്വാ |
| മരീചിധമ്മംഅഭിസംബുധാനോ | മരീചിധമ്മംഅഭിസംബുധാനഃ |
| മാരസ്സപപ്പുപ്ഫകാനിഛേത്വാന | മാരസ്യപ്രപുഷ്പകാണിഛിത്വാ |
| മച്ചുരാജസ്സ അദസ്സനം ഗച്ഛേ. | മൃത്യുരാജസ്യഅദശ്നം ഗച്ഛേൽ. |

അനു:—

ഏതൊരുവൻ ഈ ശരീരത്തെ ഫേനോപമം ക്ഷണഭംഗുരമെന്നറിഞ്ഞു്, കാനൽജലംപോലെ ഇതിനെ മിത്ഥ്യയെന്നു വിചാരിക്കുന്നുവോ, അവൻ മാരൻെറ വിമാനങ്ങളെ ഛേദിച്ചിട്ടു്, (ജീവൻെറ മൂന്നു പ്രാകാരത്തിലുള്ള അവസ്ഥകളെ — അതായതു് കായക്ലേശവിപാകങ്ങളെ നശിപ്പിച്ചിട്ടു്) മൃത്യുരാജൻെറ ദൎശനപഥത്തിൽനിന്നു ബഹിർഭൂതനാകുന്നു. (നിൎവ്വാണമടയുന്നു.)

### മൂലം 4.

പുപ്ഫാനിഹേവപചിനന്തം, വ്യാസത്തമനസംനരം
സുത്തംഗാമംമഹോഘോര, മച്ചുആദായഗച്ഛതി.

അന്വയം.

| മൂ: ഭാ:- | സം:- |
|---|---|
| മച്ചുമഹോഘോസുത്തംഗാമം | മൃത്യുഃമഹോഘഃസുപ്തംഗ്രാമം |
| ഇവപുപ്ഫാനിഹേവപചിനന്തം. | ഇവപുഷ്പാണിഹ്യേവപ്രചിന്വന്തം |
| വ്യാസത്തമനസംനരം | വ്യാസക്തമനസംനരം |
| ആദായഗച്ഛതി | ആദായഗച്ഛതി |

അന്വ:-

ജലപ്രവാഹം സുപ്തമായ ഗ്രാമത്തെ എന്നപോലെയും പൂവ റുക്കുന്നവൻ പുഷ്പങ്ങളെ എന്നപോലെയും രൂപാദികളിൽ ആസക്തചിത്തനായ മനുഷ്യനെ മൃത്യു ആദാനംചെയ്യുന്നു.

മൂലം 5.

പുപ്ഫാനിഹേവ പചിനന്തം-വ്യാസത്തമനസംനരം
അതിത്തംയേവകാമേസു- അന്തകൊകുരുതെവസം

അന്വ:-

| മൂ: ഓ:- | സം:- |
|---|---|
| അന്തകൊപുപ്ഫാണിഹേവ | അന്തകഃപുഷ്പാണിഏവ |
| പചിനന്തംവ്യാസത്തമനസം | പ്രചിന്വന്തംവ്യാസക്തമനസം |
| നരംകാമേസുഅതിത്തം | നരംകാമേഷ്വതൃപ്തം |
| ഏവവസംകുരുതെ | ഏവവശംകുരുതെ |

അന്വ:-

പൂമ്പൊടിശേഖരിക്കുന്നവൻ പുഷ്പത്തെ എന്നപോലെ രൂപരസാദിവിഷയങ്ങളിൽ ആസക്തചിത്തനായ മനുഷ്യനെ അന്തകൻ വാസനപൂൎണ്ണമാകാതെ തന്നെ നിഹനിക്കുന്നു.

മൂലം 6.

യഥാപിഭമരോപുപ്ഫം-വണ്ണഗന്ധംഅഹേഠയം
പലേതിരസമാദായ-ഏവംഗാമേമുനീചരേ

അന്വ:-

| മൂ: ഓ:- | സം:- |
|---|---|
| യഥാപിഭമരോപുപ്ഫം | യഥാഭ്രമരഃപുഷ്പം |
| വണ്ണഗന്ധംഅഹേഠയം | വൎണ്ണഗന്ധൌഅഹേഠയൻ |
| രസമാദായപലേതി | രസമാദായപലായതേ |
| ഏവംമുനീഗാമേചരേ | ഏവംമുനിഃഗ്രാമേചരേൽ |

അന്വ:—

പുഷ്പത്തിന്റെ വൎണ്ണത്തെയോ, ഗന്ധത്തെയോ നഷ്ടമാക്കാതെ ഭ്രമരം എപ്രകാരം കേവലം മധുമാത്രം എടുത്തുകൊണ്ടു പോകുന്നുവോ അപ്രകാരം മുനിഗണവും ഗ്രാമമധ്യത്തിൽസഞ്ചരിക്കുന്നു.

## മൂലം 7.

നപരേസംവിലോമാനി-നപരേസംകതാകതം
അത്തനോവഅവേക്ഖെയ്യ-കതാനിഅകതാനിച

അന്വ:—

മൂ: ഭാ:—
നപരേസംവിലോമാനി
നപരേസംകതാകതം
അത്തനോ,വ,കതാനിഅകതാനിച
അവേക്ഖെയ്യ.

സം: —
നപരേഷാംവിലോമാനി
നപരേഷാംകൃതാകൃതാനി
ആത്മനഃ ഏവകൃതാനിഅകൃതാനിച
അവേക്ഷേത.

അന്വ:—

പരന്മാക്കുപരുഷമായൊ മമ്മഭേദകമായൊ ഉള്ള വാക്ക പറയുന്നതിൽ മനസ്സ വയ്ക്കരുത്. അന്യന്മാർ എന്തുചെയ്യുന്നു എന്നോ എന്തു ചെയ്യുമെന്നോ നോക്കരുത്. തന്റെ കൃത്യാകൃത്യങ്ങളെക്കുറിച്ച് നോക്കുന്നതത്രെ ഉചിതം.

## മൂലം. 8.

യഥാപിരുചിരംപുപ്ഫം—വണ്ണവന്തം അഗന്ധകം
ഏവംസുഭാസിതാവാചാ—അഫലാഹോതിഅകുബ്ബതോ.

അന്വയം

മൂ: ഭാ:—
യഥാപിരുചിരംവണ്ണവന്തം
അഗന്ധകംപുപ്ഫം,ഏവം
സുഭാസിതാ വാചാ അകുബ്ബതോ
അഫലാഹോതി

സം:—
യഥാരുചിരം വണ്ണവൽ
അഗന്ധകം പുഷ്പംഏവം
സുഭാഷിതം വാക് അകുർവ്വതഃ
അഫലാഭവതി.

അന്വ:—

സുന്ദരവും വർണ്ണയുക്തവുമായ മനോഹരപുഷ്പം ഗന്ധഹീനമായാലെന്നപോലെ, സുഭാഷിതം പ്രവൃത്തിയിൽ പരിണമിച്ചില്ലെങ്കിൽ നിഷ്ഫലമായിത്തീരുന്നു.

## മൂലം. 9.

യഥാപിരുചിരംപുപ്ഫം—വണ്ണവന്തംസഗന്ധകം
ഏവംസുഭാസിതാവാചാ—സഫലാഹോതികുബ്ബതോ

അന്വയം

| മൂ: ഭാ— | സം:— |
|---|---|
| യഥാപിതചിരംവെണ്ണവന്തം | യഥാനചിരംവണ്ണവൽ |
| സഗന്ധകംപുപ്ഫം,ഏവം | സഗന്ധകംപുഷ്പ ഏവം |
| സുഭാസിതാവാചാകവ്വതാ | സുഭാഷിതാവാക്കവ്വതഃ |
| സഫലാഹോതി | സഫലാഭവതി |

അത്ഥ:—

സുന്ദരവുംകോമളവണ്ണവുമായ മനോഹരപുഷ്പം സുഗന്ധപുഷ്പമായാലെന്നപോലെ ഉത്തമമായ വാക്ക് ശരിയായി പരിപാലിതമായാൽ സഫലമായിത്തീരുന്നു.

## മൂലം 10.

യഥാപിപുപ്ഫരാസിമ്ഹാ-കയിരാമാലാഗ്ഗുണേബഹൂ
ഏവംജാതേനമച്ചേന-കത്തബ്ബംകുസലംബഹൂം

അന്വയം

| മൂ. ഭാ. | സം. |
|---|---|
| യഥാപി പുപ്ഫരാസിംഹാ | യഥാപുഷ്പരാശേഃ |
| ബഹൂമാലാഗ്ഗുണേ കയിരാ | ബഹൂൻമാലാഗ്ഗുണാൻ'കുര്യാൽ |
| ഏവം ജാതേന മച്ചേന | ഏവാംജാതേന മർത്ത്യേന |
| ബഹൂംകുസലം കത്തബ്ബം | ബഹൂ കുശലം കർത്തവ്യം. |

അത്ഥ:—

പുഷ്പരാശിയിൽ നിന്ന് എപ്രകാരം അനേകവിധത്തിലുള്ള മാലകൾ ഉണ്ടാക്കാൻ കഴിയുമൊ, അപ്രകാരം മനുഷ്യജന്മം സ്വീകരിച്ച ഒരുവനാൽ അനേക സൽക്കർമ്മങ്ങൾ സാധിക്കപ്പെടേണ്ടതാകുന്നു.

## മൂലം. 11.

നപുപ്ഫഗന്ധോപടിവാതമേതി-നചന്ദനംതഗരമല്ലികാവാ
സതഞ്ചഗന്ധോപടിവാതമേതി-സബ്ബാദിസാസപ്പുരിസോ-
പവാതി

അന്വയം:—

| മൂ: ഭാ:— | സം:— |
|---|---|
| നപുപ്ഫഗന്ധോപടിവാതമേതി | നപുഷ്പഗന്ധഃപ്രതിവാതമേതി |
| നചന്ദനംതഗരമല്ലികാവാ | നചന്ദനംതഗരമല്ലികേവാ |

സതഞ്ചഗന്ധോപടിവാതമേതി   സതാംചഗന്ധഃപ്രതി-
വാതമേതി
സപ്പുരിസോസബ്ബാദിസാപവാതി  സൽപുരുഷഃസർവാദിശഃപ്രവാതി

അർ:-

തഗരം, മല്ലികതുടങ്ങിയുള്ള പുഷ്പങ്ങളുടെ ഗന്ധം വായുവിനെതിരായി പ്രസരിക്കയില്ല. സാധുഗണത്തിന്റെ ഗന്ധം വായുവിനെതിരായി പ്രവഹിക്കുന്നു. സൽപുരുഷന്മാരുടെ യശസ്സൌരഭം സകലദിക്കുകളിലും പ്രവഹിക്കുന്നു.

## മൂലം. 12.

ചന്ദനംതഗരംവാപി-ഉപ്പലംഅഥവസ്സികീ
ഏതേസംഗന്ധജാതാനം-സീലഗന്ധോഅനുത്തരോ-

അന്വ:-

| മൂ: ഭാ:- | സം:- |
| --- | --- |
| ചന്ദനം തഗരം വാപി ഉപ്പലം | ചന്ദനംതഗരംവാപിഉൽപലം |
| അഥവസ്സികീ ഏതേസംഗന്ധജാ | അഥവാർഷികീ ഏതേഷാംഗന്ധ |
| താനാംസീലഗന്ധോ അനുത്ത | ജാതാനാം ശീലഗന്ധഃ അനുത്ത |
| രോ- | രഃ (ഭവതീതിശേഷഃ) |

അർ:-

ചന്ദനം, തഗരം, പത്മം, വാർഷികി (ചമേലി) ഇവയെല്ലാററിന്റേയും ഗന്ധം സച്ചരിത്രത്തിന്റെ ഗന്ധത്തെ (യശസ്സൌരഭത്തെ) അതിക്രമിക്കയില്ല.

## മൂലം 13.

അപ്പമത്തോഅയംഗന്ധോ (വാതി)-യായംതഗരചന്ദനീ
യോചസീലവതംഗന്ധോ-വാതിദേവേസുഉത്തമൊ

അന്വ:-

| മൂ: ഭാ:- | സം:- |
| --- | --- |
| യോയം തഗര ചന്ദനീ വാതി | യോയംതഗരചന്ദനീവാതി |
| അയംഗന്ധോഅപ്പമത്തോ | അയംഗന്ധഃഅല്പമാത്രഃ |
| യോചസീലവതംഗന്ധോ | യഃചശീലവൃതാംഗന്ധഃ |
| ഉത്തമോദേവേസുവാതി | ഉത്തമഃദേവേഷുവാതി |

അൎത്ഥ:-

തഗരം, ചന്ദനം, മുതലായവയുടെ ഗന്ധം അല്പമാത്രമാകുന്നു. എന്നാൽ ശീലവാന്റെ ഗന്ധം ദേവലോകത്തും വ്യാപിക്കുന്നു.

## മൂലം 14.

തേസംസമ്പന്നസീലാനം-അപ്പമാദവിഹാരിനം.
സമ്മദഞ്ഞാവിമുത്താനം-മാരോമഗ്ഗംനവിന്ദതി.

അന്വ:-

| മൂ: ഭാ:- | സം:- |
| --- | --- |
| സമ്പന്നസീലാനം അപ്പമാദവിഹാരിനം സമ്മദഞ്ഞാവിമുത്താനം. | സമ്പന്നശീലാനാം അപ്രമാദവിഹാരിണാംസമ്യക്‌ജ്ഞയാവിമുക്താനാം. |
| തേസംമഗ്ഗംമാരോനവിന്ദതി | തേഷാംമാൎഗ്ഗംമാരഃനവിന്ദതി |

അൎത്ഥ:-

ശീലഗുണസമ്പന്നന്മാരും പ്രമാദരാഹിത്യത്തിൽ വിഹരിക്കുന്നവരും സമ്യക്‌പ്രജ്ഞമൂലം മുക്തന്മാരുമായിരിക്കുന്നവരുടെ മാൎഗ്ഗത്തെ മാരൻ അറിയുന്നില്ല.

## മൂലം 15, 16.

യഥാസങ്കാരധാനസ്മിം—ഉജ്ഝിതസ്മിംമഹാപഥെ
പദുമംതത്ഥജായേഥ—സുചിഗന്ധംമനോരമം
ഏവംസങ്കാരഭൂതേസു—അന്ധഭൂതേപുഥുജ്ജനെ
അതിരോചതിപഞ്ഞായ—സമ്മാസംബുദ്ധസാവകൊ.

അന്വയം.

| മൂ: ഭാ:- | സം:- |
| --- | --- |
| യഥാ സങ്കാരധാനസ്മിം ഉജ്ഝിതസ്മിം | യഥാ സങ്കാരധാനേ ഉജ്ഝിതെ |
| മഹാപഥെസുചിഗന്ധംമനോരമം | മഹാപഥെ ശുചിഗന്ധം മനോരമം |
| പദുമം ജായേഥ, ഏവം സങ്കാരഭൂതേസു | പദ്മം ജായതെ, ഏവം സങ്കാരഭൂതേഷു |

അന്ധഭൂതേ പുഥുജ്ജനേ സമ്മാ-
സംബു-
ദ്ധസാവകൊ പഞ്ഞായ അ
തിരോചതി

അന്ധഭൂതേ പൃഥഗ്ജനേ സ
മ്യക്സംബു
ദ്ധശ്രാവകഃ പ്രജ്ഞയാ അ
തിരോചതേ

അർത്ഥം:—

രാജപഥത്തിൽനിന്നും പരിത്യജിക്കപ്പെട്ട അവർജ്ജരാശിയു (ചപ്പുചവറുകളു) ടെ മദ്ധ്യത്തിൽനിന്നു സുരഭിലവും മനോഹരവുമായ പുഷ്പം ഉണ്ടാകുന്നതുപോലെ ബുദ്ധശിഷ്യൻ നിസ്സാരലോകരുടെ മദ്ധ്യത്തിലും അന്ധപ്രായരും ചാരിത്രഹീനരുമായ വ്യക്തികളുടെ ഇടയിലും സ്വന്തംപ്രജ്ഞമൂലം പരിശോഭിക്കുന്നു.

---

# ബാലവർഗ്ഗഃ

## പഞ്ചമഃ

### മൂലം 1.

ദീഘാജാഗരതോരത്തി — ദീഘാസന്തസ്സയോജനം
ദീഘോബാലാനംസംസാരോ — സദ്ധമ്മംഅവിജാനതം.

അന്വ:—

മൂ: ഭാ:—

ജാഗരതോ രത്തി ദീഘാ സന്ത-
സ്സയോ
സ്സയോജനം ദീർഘം സന്ന-
ദ്ധമ്മം അവിജാനതം
ബാലാനംസംസാരോ ദീഘോ

സം:—

ജാഗ്രതഃ രാത്രിഃ ദീർഘാ-
ശ്രാന്തസ്യ
യോജനംദീർഘംസദ്ധർമ്മം-
അവിജാനാതാം
ബാലാനാം'സംസാരോ ദീ-
ർഘഃഭവതി

അർത്ഥ:—

എപ്രകാരം ജാഗരിതനു രാത്രിയും വഴിനടന്നു ക്ഷീണിച്ചവനു യോജനയും ദീർഘമായിരിക്കുന്നുവോ, അപ്രകാരം ഇഹപര ലോകങ്ങളേയും സത്യധർമ്മങ്ങളേയും അറിയാത്ത അജ്ഞന്മാർക്കു സംസാരവും ദീർഘമായി തോന്നുന്നു.

## മൂലം 2.

ചരന്തേനാധിഗച്ഛേയ്യ-സേയ്യംസദിസമത്തനോ
ഏകചരിയംദല്യഹംകയിരാ-നത്ഥിബാലേസഹായതാ.

അന്വയം:—

| മൂ: ഭാ:- | സം:- |
| --- | --- |
| ചരഞ്ചെ അത്തനോ സേയ്യം | ചരൻചേൽ ആത്മനഃ ശ്രേയാംസം |
| സദിസം ന അധിഗച്ഛേയ്യ | സദൃശം ന അധിഗച്ഛേൽ. |
| ദ്ലഹം ഏകചരിയം കയിരാ | ദൃഢാ ഏകചര്യം കുര്യാൽ |
| ബാലേസഹായതാ നത്ഥി | ബാലേ സഹായതാനാസ്തി |

അന്വ:-

ഒരുവൻ ധൎമ്മമാൎഗ്ഗത്തിൽ സഞ്ചരിക്കുമ്പോൾ തന്നേക്കാൾശ്രേഷ്ഠനേയൊ തനിക്കുതുല്യനായ പുരുഷനേയൊ, ലഭിക്കാതിരുന്നാൽ അവൻ ഏകനായി സഞ്ചരിക്കേണ്ടതാകുന്നു. എന്തുകൊണ്ടെന്നാൽ മൂർഖന്മാരുമായുള്ള സംസൎഗ്ഗം ഒരുവിധത്തിലും ഉചിതമല്ല.

## മൂലം 3.

പുത്താമത്ഥിധനമ്മത്ഥി-ഇതിബാലോവിഹഞ്ഞതി
അത്താഹിഅത്തനോനത്ഥി-കുതോപുത്താ കുതോധനം

അന്വയം.

| മൂലഭാ:— | സം: — |
| --- | --- |
| പുത്താമേഅത്ഥി,ധനംമെഅത്ഥി- | പുത്രഃമെ സന്തിധനംമെഅസ്തി |
| ഇതിബാലോവിഹഞ്ഞതി | |
| അത്താഹിഅത്തനോനത്ഥി | ഇതിബാല:വിഹന്യതേ. |
| കുതോപുത്തോകുതോധനം | ആത്മാഹിആത്മനഃനാസ്തി |
| | കുതോപുത്രഃകുതോധനം. |

അന്വ:

എനിക്കു പുത്രന്മാരുണ്ട് ധനമുണ്ട് എന്നെല്ലാം വിചാരിച്ചു മറയൻ ദുഃഖിക്കുന്നു. താൻതന്നെ തൻേറതല്ല. അപ്പോൾ പുത്രന്മാരൊ ധനമൊ എങ്ങിനെ തൻേറതാകും.

## മൂലം 4.

യോബാലോമഞ്ഞതീബാല്യം-പണ്ഡിതോവാപിതേനസോ
ബാലോചപണ്ഡിതമാനീ-സവേബാലോതിപുഛതി.

### അന്വയം.

| മൂ:ഭാ.— | സം.— |
| --- | --- |
| യോബാലോമഞ്ഞതോബാല്യംമഞ്ഞതി | യഃബാലഃബാല്യംമന്യതേ |
| സോതേനവാപിപണ്ഡിതോ | സതേനാപിവാപണ്ഡിതഃ |
| ബാലോപണ്ഡിതമാനി | ബാലഃപണ്ഡിതമാനീ |
| സവേബാലോതിവുച്ചതി | സവൈബാലഇതിഉച്യതേ. |

### അന്വ.—

യാതൊരു മൂർഖൻ തന്റെ അജ്ഞതയെ അറിയുന്നു. അവൻ അത്രമാത്രം ജ്ഞാനിയാകുന്നു. എന്നാൽ ഏതൊരു മഠയൻ സ്വയംപണ്ഡിതനെന്നു അഭിമാനിക്കുന്നു, അവൻ യഥാർത്ഥത്തിൽ മഠയനെന്നുപറയപ്പെടുന്നു.

### മൂ. 5.

യാവജീവമ്പിചേബാലോ-പണ്ഡിതംപയിരുപാസതി
നസോധമ്മംവിജാനാതി-ദബ്ബീസൂപരസംയഥാ

### അന്വ:—

| മൂ:ഭാ:— | സം:— |
| --- | --- |
| ബാലോയാവജീവമ്പിപണ്ഡിതം | യഥാദർവീസൂപരസംനവിജാനാ |
| പയിരുപാസതിഃചസോധമ്മം | തഥാബാലഃയാവജ്ജീവമ (തി |
| നവിജാനാതി,യഥാദബ്ബീസൂപ | പിചേൽപണ്ഡിതംപര്യുപാസ്തേ |
| രസംനവിജാനാതി | തഥാപിനഃധർമ്മംനവിജാനാതി, |

### അന്വ:—

ദർവീ (തവി) (എന്നും സൂപരസത്തിൽ തന്നെയിരുന്നാലും) സൂപരസത്തെ ആസ്വദിക്കുന്നില്ല അതുപോലെ ജീവിതകാലം മുഴുവൻ പണ്ഡിതസഹവാസം ലഭിച്ചാലും മഠയൻ ധർമ്മത്തെ അറിയുകയില്ല.

### മൂലം 6.

മുഹുത്തമപിചേവിഞ്ഞൂ-പണ്ഡിതംപയിരുപാസതി
ഖിപ്പംധമ്മംവിജാനാതി-ജിവ്ഹാസൂപരസംയഥാ.

അന്വ:—

| മൂ: ഭാ:— | സം:— |
| --- | --- |
| യഥാജിഫാസ്സൂപരസംഖിപ്പ്രം | യഥാജിഫാസ്സൂപരസംക്ഷിപ്രം |
| വിജനാതി,തഥാവിജ്ഞെമുഹൂത്തമപി. | വിജാനാതി,തഥാവിജ്ഞഃ |
| പണ്ഡിതംപയിരുപാസതി | മുഹൂത്തമപി |
| ഖേഖിപ്പ്രംധമ്മംവിജാനാതി | പണ്ഡിതംപര്യൂപാസതേ |
| | തദാസഃക്ഷിപ്രംധമ്മംവിജാനാതി |

ജിഫ(നാക്ക്) സൂപരസത്തെ പെട്ടെന്നു അറിയുന്നതുപോലെ വിജ്ഞൻ പണ്ഡിതനുമായുള്ള അല്പസംസർഗ്ഗംകൊണ്ടു് ധമ്മത്തെ അറിയുന്നു.

മൂലം 7.

ചരന്തിബാലാദുമ്മേധാ-അമിത്തേനേവഅത്തനാ-
കരോന്താപാവകംകമ്മം-യംഫോതികട്ടകഫലം.

അന്വ:—

| മൂ:ഭാ:— | സം:— |
| --- | --- |
| യംകട്ടകപ്ഫലംഫോതിപാവകം | യൽകട്ടകംഫലംവേതിതൽപാവകം |
| കമ്മംകരോന്താദുമ്മേധാബാലാ | കമ്മകുവ്വന്തഃദുമ്മേധസഃബാലാഃ |
| അമിത്തേനേവഅത്തനാചരന്തി | അമിത്രേണൈവആത്മനാചരന്തി |

അന്വ:—

അല്പബുദ്ധികളും മഠയന്മാരുമായ മനുഷ്യർ ദുഃഖകരമായപാപകമ്മംചെയ്തിട്ടു തങ്ങളെത്തന്നെ തങ്ങൾക്കു ശത്രുക്കളാക്കി വത്തിക്കുന്നു.

മൂലം 8.

നതംകമ്മംകതംസാധു—യംകത്വാഅനുതപ്പതി
യസ്സഅസ്സുമുഖോരോദം-വിപാകംപടിസേവതി

അന്വയം

| മൂ:ഭാ:— | സം:— |
| --- | --- |
| തംകമ്മംകതംനസാധുയംകത്വാ | തൽകർമ്മകൃതംനസാധുയൽ കൃത്വാ |

| | |
|---|---|
| അനുതപ്പതിയസ്സവിപാകം | അനുതപ്യതേയസ്യവിപാകം |
| അസ്സുമുഖോരോദംപടിസേവതി | അശ്രുമുഖഃരുദൻപ്രതിസേവതേ |

അൎത്ഥ:—

ഏതൊരു കൎമ്മം ചെയ്താൽ ജനങ്ങൾ അനുതപിക്കേണ്ടിവരുന്നു. ഏതൊരു കൎമ്മത്തിന്റെ ഫലം കണ്ണീരും കയ്യുമായി അനുഭവിക്കേണ്ടിവരുന്നു. അപ്രകാരമുള്ള കർമ്മം ചെയ്യുന്നതു നന്നല്ല.

### മൂലം 9.

തഞ്ചകമ്മംകതംസാധുയംകത്വാനാനുതപ്പതി
യസ്സപതീതോസുമനോ-വിപാകംപടിസേവതി

അന്വയം:—

| മൂ:ഭാ— | സം:— |
|---|---|
| തഞ്ചകമ്മംകതംസാധുയംകത്വാനാനു | തഞ്ചകർമ്മസാധുകൃതം-<br>യൽകൃത്വാനാനുതപ്യതേ |
| തപ്പതി,യസ്സവിപാകംപതീതോ | യസ്യവിപാകംപ്രതീതഃ(പ്രീതഃ) |
| സുമനോപടിസേവതി | സുമനാഃപ്രതിസേവതേ. |

അൎത്ഥ.—

ഏതൊരു കൎമ്മം ചെയ്താൽ ജനങ്ങൾ അനുതപിക്കേണ്ടിവരുന്നില്ല, ഏതൊരു കൎമ്മത്തിന്റെ ഫലം ആനന്ദത്തോടും ഉല്ലാസത്തോടും അനുഭവിക്കപ്പെടുന്നു, അപ്രകാരമുള്ള കൎമ്മം ചെയ്യുന്നതു ഉത്തമമാകുന്നു.

### മൂലം 10.

മധുവാമഞ്ഞതീബാലോ-യാവ പാപംനപച്ചതി
യദാചപച്ചതി പാപം-അഥ (ബാലോ) ദുക്ഖംനിഗച്ഛതി

അന്വ:—

| മൂ: ഭാ:— | സം:— |
|---|---|
| യാവപാപംനപച്ചതിബാലോ | യാവൽപാപംനപച്യതേബാലഃ |
| മധുവാമഞ്ഞതീയദാചപാപം | മധുഃഇവമന്യതേയദാചപാപം<br>പച്യ |
| പച്ചതിഅഥബാലോദുക്ഖംനി<br>ഗച്ഛതി | തെതദാബാലഃദു:ഖംനിഗച്ഛതി |

അന്വ:—

പാപം എപ്പോൾ വരെ പരിപാകമാകാതിരിക്കുന്നു. അഥവാ പാപം ഫലപ്രാപ്തമാകാതിരിക്കുന്നു, അപ്പോൾവരെ മൂഢൻ അതിനെ മധുരമെന്നു കരുതുന്നു. എന്നാൽ പാപകർമ്മം ഫലത്തെ പ്രദാനം ചെയ്യുമ്പോൾ അവൻ തൻമൂലമുള്ള ദുഃഖമനുഭവിക്കും.

## മൂലം 11.

മാസേമാസേ കുസ്സാഗ്ഗേന-ബാലോ ഭുഞ്ജേഥ ഭോജനം
നസോ സംഖത ധമ്മാനം-കലം അഗ്ഘതി സോലസിം

അന്വ:—

| മൂ: ഭാ.— | സം:— |
|---|---|
| ബാലോമാസേമാസേകുസഗ്ഗേന ഭോജനംഭുഞ്ജേഥചേസോസംഖത ധമ്മാനം സോലസിംകലം ന അ ഗ്ഘതി | ബാലഃമാസേമാസേകുശാഗ്രേണ ഭോജനം ഭുഞ്ജീതസഃ സംഖ്യാത ധർമ്മാണാം ഷോഡശീം കലാം ന അർഹതി |

അന്വ:—

മൂർഖനായ മനുഷ്യൻ മാസന്തോറും കുശാഗ്രം കൊണ്ടു ഭക്ഷണം കഴിച്ചാലും എത്രകൃച്ഛ്ര സാധനകളനുഷ്ഠിച്ചാലും ധർമ്മജ്ഞന്മാരുടെ കലാംശത്തിനുപോലും തുല്യനാകുന്നില്ല.

## മൂലം 12.

നഹി പാപംകതം ധമ്മം-സജ്ജുഖീരം വനഹിമുച്ചതി
ഡഹന്തം ബാലമന്വേതി-ഭസ്മാച്ഛന്നോ വ പാവകോ

അന്വ:

| മൂ: ഭാ:— | സം:— |
|---|---|
| കതംപാപംകമ്മംസജ്ജുഖീരംവ | കൃതംപാപംകർമ്മസദ്യഃക്ഷീരമിവ |
| നഹിമുച്ചതി,ഭസ്മാച്ഛന്നോപാവകോ | നഹിമുഞ്ചതി,ഭസ്മാച്ഛന്നപാവക |
| വഡഹന്തം ബാലം അന്വേതി | ഇവദഹൻബാലംഅന്വേതി |

അന്വ:.

സദ്യഃപ്രാപ്തമായ നൂതനക്ഷീരം പെട്ടെന്നു വികൃതമാകുന്നില്ല. അതുപോലെ ചെയ്യപ്പെട്ട പാപകർമ്മം വേഗം നശിച്ചുപോകു

ന്നില്ല. അതു് വെണ്ണീറിൽ കിടക്കുന്ന അഗ്നിയെപ്പോലെ ദഹിച്ചുകൊണ്ടു ദുഷ്ടനെ പിന്തുടരുന്നു.

### മൂലം. 13.

യാവദേവ അനത്ഥായ-ജ്ഞത്തംബാലസ്സജായതി
ഹന്തിബാലസ്സസുക്കംസം-മുദ്ധമസ്സവിപാതയം

അന്വയം

| മൂ: ഭാ:- | സം:- |
|---|---|
| ബാലസ്സജ്ഞത്തം യാവദേവ അനത്ഥാ യജായതി, അസ്സമുദ്ധം വിപാതയം ബാലസ്സസുക്കം സംഹന്തി. | ബാലസ്യ യാവദേവജ്ഞപ്തംജ്ഞാനം അനത്ഥായജായതേഅസ്യ മൂർദ്ധാനം പ്രജ്ഞാനാംവിപാതയൻ- മൂർഖസ്യശുക്ലാംശം ഹന്തി. |

അന്വ:-

മൂർഖന്റെ ജ്ഞാനൈശ്വര്യങ്ങൾ അവനുതന്നെ അനത്ഥഹേതുക്കളാകുന്നു. അവ അവന്റെ പ്രജ്ഞയാകുന്ന മൂർദ്ധാവിനെ തകർത്തിട്ട് അവന്റെ ശുക്ലാംശത്തെ-സൌഭാഗ്യത്തെ- നശിപ്പിക്കുന്നു.

### മൂലം. 14,15.

അസതംഭാവനമിച്ഛേയ്യ-പുരേക്ഖാരഞ്ചഭിക്ഖുസു.
ആവാസേസുചഇസ്സരിയം-പൂജാപരകുലേസുച
മമേവകതമഞ്ഞന്തു-ഗിഹീപബ്ബജിതാഉഭോ
മമേവാതിവസാഅസ്സു-കിച്ചാകിച്ചേസു കിസ്മിചി.
ഇതിബാലസ്സസങ്കപ്പോ- ഇച്ഛാമാനോചവഡ്ഢതി.

അന്വയം.

| മൂ: ഭാ:- | സം:- |
|---|---|
| അസതംഭാവനമിച്ഛേയ്യ,ഭിക്ഖു പുരേക്ഖാരം, ആവാസേസുച ഇസ്സരിയം,പരകുലേസുചപൂജ ഗിഹീപബ്ബജിതാഉഭോമമേവ | അസൽഭാവനംഇച്ഛേൽ, ഭിക്ഷുസു പുരസ്കാരം ആവാസേഷുച, ഐശ്വര്യംപരകുലേഷുചപൂജാം ഗൃഹീപ്രവ്രജിതഃ ഉഭൌമമൈവ |

| | |
|---|---|
| കതമഞ്ജേസ്സു കിസ്മിംചികിച്ചാകി ച്ചേസു | കൃതംമന്യേതാംകേഷുചിൽകൃത്യാകൃത്യേഷു |
| മമേവഅതിവസാഅസ്സു ഇതി സ്ഥതി) | മമൈവ അതിവശെയസ്സാമ ഇതി |
| ബാലസ്സസങ്കപ്പോഇച്ഛാമാനോ ചവ. | ബാലസ്യസങ്കല്പഃ ഇച്ഛാമാനഃച വർദ്ധതെ. |

അനു:-

മൂർഖനായ ഭിക്ഷു ഇല്ലാത്ത വസ്തുക്കളെ ആഗ്രഹിക്കയും ഭിക്ഷുക്കളിൽ വച്ച് ശ്രേഷ്ഠനാകാനിച്ഛിക്കയും ചെയ്യുന്നു. സംഘത്തിലാകട്ടെ, വിഹാരങ്ങളിലാകട്ടെ, അധിപതിയാകാൻ ആഗ്രഹിക്കുന്നു. അന്യന്മാരിൽ നിന്നും ബഹുമാനത്തേയും, സൽക്കാരത്തേയുമാഗ്രഹിക്കുന്നു. ഗൃഹസ്ഥനൊ പരിവ്രാജകനൊ ഇതു് ഞാൻ ചെയ്തതാണെന്നു വിചാരിക്കട്ടെ. വലുതോ ചെറുതൊ ആയ ഏതൊന്നു ചെയ്യുമ്പോഴും എന്റെ അനുമതി സ്വീകരിക്കട്ടെ. എന്റെ വരുതി അനുസരിക്കട്ടെ ഇത്യാദി ഏതൊരു മൂർഖനായ ഭിക്ഷു സങ്കല്പിക്കുന്നുവോ അവന്റെ ഇച്ഛയും അഹങ്കാരവും വർദ്ധിച്ചുകൊണ്ടുതന്നെയിരിക്കും.

അഞ്ഞാഹിലാഭൂപനിസാ-അഞ്ഞാനിബ്ബാനഗാമിനീ
ഏവമേതംഅഭിഞ്ഞായ-ഭിക്ഖുബുദ്ധസ്സസാവകോ
സക്കാരംനാഭിനന്ദേയ്യ-വിവേകമനുബ്രൂഹയെ.

അന്വ:-

| മൂ: ഭാ:- | സം:- |
|---|---|
| അഞ്ഞാഹിലാഭൂപനിസാഅഞ്ഞാനിബ്ബാനഗാമിനീ,ബുദ്ധസ്സ,സാവകോ | അന്യാഹിലാഭോപനിഷൽഅന്യാനിർവ്വാണഗാമിനീബുദ്ധസ്യ-ശ്രാവകഃ |
| ഭിക്ഖു,ഏവമേതംഅഭിഞ്ഞായ | ഭിക്ഷുഃഏവംഅഭിജ്ഞായ |
| സക്കാരംനഅഭിനന്ദേയ്യവി-വേകമനുബ്രൂഹയെ | സൽക്കാരംന അഭിനന്ദേൽ-വിവേകം അനുബൃംഹയേൽ. |

അനു:-

ലാഭത്തിന്റെ മാൎഗ്ഗവും, നിർവ്വാണപ്രാപ്തിക്കുള്ള മാൎഗ്ഗവും ഒന്നല്ലെന്നറിഞ്ഞിട്ട്, ബുദ്ധശിഷ്യനായ ഭിക്ഷുസല്ക്കാരങ്ങളെ കാം

7

ക്ഷിക്കരുത്. വിവേകമവലംബിച്ച്, സംസാരം, അസച്ചിന്ത, ഉപാധി ഇവയെപരിത്യജിച്ച് നിർവ്വാണത്തെ അനുസന്ധാനം ചെയ്യണം.

---

# പണ്ഡിതവർഗ്ഗഃ

### ഷഷ്ഠഃ

### മൂലം. 1.

നിധീനംവപവത്താരം, യംപസ്സേവജ്ജദസ്സിനം
നിഗ്ഗയ്ഹവാദിംമേധാവിം താദിസംപണ്ഡിതംഭജെ
താദിസാ ഭജമാനസ്സ, സേയ്യൊ ഹോതിനപാപിയോ.

### അന്വയം

| മൂ: ഭാ:- | സം:- |
|---|---|
| നിധീനംപവത്താരം വവജ്ജദസ്സിനം നിഗ്ഗയ്ഹവാദിം | നിധീനാംപ്രവക്താരമിവ വജ്ജ്യദർശിനംനിഗ്രഹ്യവാദിനം |
| മേധാവിംയംപസ്സേ താദിസം | മേധാവിനംയംപശ്യേൽ താദൃശം |
| പണ്ഡിതംഭജെ;താദിസം | പണ്ഡിതംഭജേൽ;താദൃശം പുരുഷം |
| ഭജമാനസ്സസേയ്യോഹോതിനപാപിയോ. | ഭജമാനസ്യ ശ്രേയഃഭവതി, നപാപിയഃഭവതി. |

### അനു:-

ഗുപ്തധനങ്ങളെ കാണിച്ചുതരുന്നവനെപ്പോലെ ഏതൊരാൾ വർജ്ജ്യവിഷയങ്ങളെ കാണിച്ചുതരുന്നു, ദോഷങ്ങൾ കണ്ടാൽ ഏതൊരാൾ അവയെ ഭത്സിക്കുന്നു ഇപ്രകാരം മേധാവിയായ പണ്ഡിതനെ അനുസരിക്കണം. അപ്രകാരമുള്ള ആചാര്യനെ അനുസരിക്കുന്നതായാൽ ഒരിക്കലും അമംഗളമുണ്ടാകുകയില്ല. മംഗളം തന്നെഭവിക്കും.

### മൂലം 2.

ഓവദേയ്യാനുസാസേയ്യ, അസബ്ഭാചനിവാരയേ
സതംഹിസോപിയോഹോതി,അസതംഹോതി അപ്പിയോ.

അന്വയം

| | |
|---|---|
| പണ്ഡിതോഒവദെയ്യഅനു | പണ്ഡിതഃഅവവദേൽഅനു |
| സാസേയ്യഅസബ്ഭാച | ശിഷ്യാൽഅസഭ്യാൽച |
| നിവാരയേ,സോഹിസതം | നിവാരയേൽ,സഹിസതാം |
| പിയോ | പ്രിയോ |
| ഹോതിഅസതംഅപ്പിയോഹോതി | ഭവതി,അസതാംചഅപ്രിയഃ ഭവതി |

അൎത്ഥഃ-

പണ്ഡിതനായ പുരുഷൻ തിരസ്കരിക്കയും, ശാസിക്കുകയും അന്യായാചരണത്തിൽനിന്ന് നിവൃത്തനാക്കുകയുംചെയ്യും. (അമംഗളധൎമ്മങ്ങളിൽനിന്ന്, നിവൎത്തിപ്പിക്കുകയും, മംഗളധൎമ്മങ്ങളിൽ പ്രതിഷ്ഠിപ്പിക്കുകയും ചെയ്യും.) ഇപ്രകാരമുള്ള പുരുഷൻ നിശ്ചയമായും സജ്ജനങ്ങൾക്കു പ്രിയനായും ദുൎജ്ജനങ്ങൾക്കു അപ്രിയനായും ഭവിക്കും.

മൂലം 3.

നഭജേപാപകേമിത്തേ,നഭജേപുരിസാധമേ
ഭജേഥമിത്തേകല്യാണേ-ഭജേഥപുരിസുത്തമെ

അന്വയം

| മൂ: ഭാ:— | സം:- |
|---|---|
| പാപകേമിത്തേനഭജേ | പാപകാനിമിത്രാണിനഭജേൽ |
| പുരിസാധമെനഭജേ | പുരുഷാധമാനിനഭജേൽ |
| കല്യാണേമിത്തേഭജേഥ | കല്യാണംനിമിത്രാണിഭജേൽ |
| പുരിസുത്തമെഭജേഥ | പുരുഷോത്തമാനിചഭജേൽ |

അൎത്ഥഃ-

പാപികളായ മിത്രങ്ങളേയും പുരുഷാധമന്മാരെയും ഭജിക്കരുത്. മംഗളകാരികളായ മിത്രങ്ങളേയും പുരുഷോത്തമന്മാരെയും ഭജിക്കണം.

മൂലം 4.

ധമ്മപീതിസുഖംസേതി-വിപ്പസന്നേനചേതസാ
അരിയപ്പവേദിതേധമ്മേ-സദാരമതിപണ്ഡിതോ

അന്വയം

| മൂ: ഭാ:— | സം: — |
| --- | --- |
| ധമ്മപീതിവിപ്പസന്നേനചേത | ധർമ്മപീതിഃവിപ്രസന്നേനചേ |
| സാസുഖംസേതി | തസാസുഖംശേതേ |
| പണ്ഡിതോ അരിയപ്പവേദി | പണ്ഡിതഃ ആര്യപ്രവേദിതേ |
| തേ ധമ്മേസദാരമതി | ധർമ്മെസദാരമതെ. |

അത്ഥ:-

ധർമ്മപാനം ചെയ്യുന്നവൻ, അതായത് ധാർമ്മികനായ പുരുഷൻ ഹൃദയപ്രസാദംകൊണ്ടു സുഖിക്കുന്നു. പണ്ഡിതൻ ആര്യഗണത്താൽ (ബൌദ്ധസാധനാമാർഗ്ഗത്തിൽ ആര്യരന്മാർ) പ്രദർശിപ്പിക്കപ്പെട്ട ധർമ്മമാർഗ്ഗത്തിലൂടെ സദാവിചരിക്കുന്നു.

## മൂലം 5.

ഉദകംഹിനയന്തിനേത്തികാ,ഉസുകാരാനമയന്തിതേജനം
ദാരുംനമയന്തിതച്ഛകാ,അത്താനംദമയന്തിപണ്ഡിതാ

അന്വയം:.

| മൂ: ഭാ:- | സം:- |
| --- | --- |
| നേത്തികാഹി ഉദകം നയന്തി | നേതൃകാഹി ഉദകം നയന്തി |
| ഉസുകാരാതേജനംനമയന്തി | ഇഷുകാരാഃ തേജനം നമയന്തി |
| തച്ഛകാദാരും നമയന്തി | തക്ഷകാഃദാരും നമയന്തി |
| പണ്ഡിതാ അത്താനംദമയന്തി | പണ്ഡിതാഃ ആത്മാനം ദമയന്തി |

അത്ഥ: —

നീർച്ചാലുകളുണ്ടാക്കുന്നവർ നിർദ്ദിഷ്ടസ്ഥലത്തേക്കു വെള്ളത്തെ നയിക്കുന്നു. ഇഷുകാരൻ ഇച്ഛപോലെ ശസ്ത്രത്തെ നമിപ്പിക്കുന്നു. തക്ഷന്മാർ വൃക്ഷത്തെ പല പ്രകാരത്തിലുള്ള ഉപകരണങ്ങളാക്കുന്നു. തക്ഷന്മാർ വൃക്ഷത്തെ പല പ്രകാരത്തിലുള്ള ഉപകരണങ്ങളാക്കുന്നു. അപ്രകാരംതന്നെ പണ്ഡിതൻ യഥേഷ്ടം മനസ്സിനെ ദമനം ചെയ്യുന്നു.

## മൂലം 6.

സേലോയഥാഏകഘനോ, വാതേനനസമീരതി.
ഏവംനിന്ദാപസംസാസു, നസമിഞ്ജന്തിപണ്ഡിതാ.

### അന്വയം.

മൂ: ഭാ:-

യഥാഏകഘനോസേലോ വാ
തേനനസമീരതി
ഏവം പണ്ഡിതാനിന്ദാപസം
സാസു
നസമിഞ്ജന്തി

സം:-

യഥാഏകഘനഃശൈലഃ വാ
തേനനസമീര്യതേ
ഏവംപണ്ഡിതാഃ നിന്ദാപ്ര
ശംസാസുനസമീര്യന്തെ
(വിചലിതാഭവന്തി)

### അന്വ:-

ഘനവും ശിലാമയവുമായ പർവ്വതം കാററടിച്ചാൽ ഇളകാത്തതുപോലെ (സ്ഥിരബുദ്ധികളായ) പണ്ഡിതന്മാർ നിന്ദകൊണ്ടോ പ്രശംസകൊണ്ടോ ചലിക്കുന്നില്ല.

## മൂലം 7.

യഥാപിര്ഹദോഗംഭീരോ, വിപ്പസന്നോ അനാവിലോ
ഏവംധമ്മാനി സുത്വാന, വിപ്പസീദന്തിപണ്ഡിതാ

### അന്വയം:-

മൂ: ഭാ:-

യഥാപിഗംഭീരൊ രഹദോ വിപ്പ
സന്നോ അനാവിലൊ ഏവം
പണ്ഡിതാ ധമ്മാനിസുത്വാന-
വിപ്പസീദന്തി

സം:-

യഥാപിഗംഭീരഃ ഹ്രദഃ വിപ്രസ
ന്നഃ അനാവിലഃ ഏവം
പണ്ഡിതാഃ ധർമ്മാൻ-
ശ്രുത്വാ വിപ്രസീദന്തി

### അന്വ:-

ഗംഭീരമായ ഹ്രദം ഏപ്രകാരം നിർമ്മലവും പ്രശാന്തവുമായിരിക്കുന്നു. അപ്രകാരം പണ്ഡിതനായ പുരുഷൻ ധർമ്മത്തെ ശ്രവിച്ചിട്ട്--ധർമ്മമാർഗ്ഗത്തിൽ പ്രവേശിച്ചിട്ട് സ്ഥിരനും പ്രശാന്തനുമായിത്തീരുന്നു.

## മൂലം 8.

സബ്ബത്ഥവേസപ്പുരിസാചജന്തി
ന കാമകാമാലപയന്തിസന്തോ
സുഖേനഫുട്ഠാഅഥവാദുഖേന
ന ഉച്ചാവാചംപണ്ഡിതാദസ്സയന്തി

അന്വയം:-

മൂ. ഭാ:-

സപ്പുരിസാ സബ്ബത്ഥ വേച-
ജന്തി
സന്തോ കാമ കാമാനലപയന്തി
സുഖേന അഥവാദുഖേന ഫു-
ട്ഠാ
പണ്ഡിതാഉച്ചവാചം നദസ്സയ-
ന്തി

സം.-

സൽപുരുഷാഃ സർവ്വത്രവൈ-
ശ്യജന്തി
സന്തഃ കാമകാമാഃനലപയ-
ന്തി
സുഖേന അഥവാ ദുഃഖേന-
സ്പൃഷ്ടാഃ
പണ്ഡിതാഃ ഉച്ചാവചം ന-
ദർശയന്തി

അനു:-

പണ്ഡിതന്മാർ സർവ്വത്ര ത്യാഗികളാകുന്നു. സാധുക്കൾ കാമ്യ വസ്തുക്കളെക്കുറിച്ചു പറയുകപോലും ചെയ്യുന്നില്ല. സുഖദുഃഖങ്ങളിൽ ഏതു വന്നാലും പണ്ഡിതനായ മനുഷ്യൻ ഒരിക്കലും ഉദ്ധതനോ അവനതനോ ആകുന്നില്ല.

## മൂലം 9.

ന അത്തഹേതുന പരസ്സഹേതു
ന പുത്തമിച്ഛേന ധനം ന രട്ഠം
ന ഇച്ഛേയ്യ അധമ്മേനസമിദ്ധിമത്തനോ
സ്വസീലവാപഞ്ഞവാധമ്മികോസിയാ

അന്വയം.-

മൂ. ഭാ.-

ന അത്തഹേതു, ന പരസ്സ-
ഹേതു
ന പുത്തമിച്ഛേ, ന ധ-
നം, നരട്ഠം ഇച്ഛേ
ന അധമ്മേന അത്തനോ-
സമിദ്ധിമി-
ച്ഛേയ്യ, സസീലവാപ-
ഞ്ഞ്വാ
ധമ്മികോസിയാ.

സം:-

യോന ആത്മഹേതോഃ നചപരസ്യ
ഹേതോ:പുത്രമിച്ഛേൽ, ധനമി
ച്ഛേൽ, രാഷ്ട്രമിച്ഛേൽ,
ന അധമ്മേണ ആത്മനഃ സമൃ-
ദ്ധിംഇ-
ച്ഛേൽ, സശീലവാൻപ്രജ്ഞാവാ-
ൻ ധാർമ്മികശ്ചസ്യാൽ

അനു·–

ഏതൊരുവൻ തനിക്കായിട്ടൊ അന്യനുവേണ്ടിയൊ പുത്രനേയൊ ധനത്തേയൊ രാജ്യത്തേയൊ ഇച്ഛിക്കുന്നില്ല, ഏതൊരുവൻ അധമ്മപ്രവൃത്തിമൂലം തന്റെ സമൃദ്ധിയെ ആഗ്രഹിക്കുന്നില്ല, അവൻ ശീലഗുണസമ്പന്നനും പ്രജ്ഞാവാനും ധാമ്മികനുമാകുന്നു.

## മൂലം 10, 11.

അപ്പകാതേ മനുസ്സേസു, യേജനാപാരഗാമിനോ
അഥായാഇതരാപജാ, തീരമേവാനുധാവതി
യേ ചഖോ സമ്മദക്ഖാതേ, ധമ്മേധമ്മാനു വത്തിനോ
തേജനാപാരമേസ്സന്തി, മച്ചുധേയ്യം സുദുത്തരം

അന്വയം:—

| മൂ: ഭാ:— | സം;— |
| --- | --- |
| മനുസ്സേസു യേജനാപാരഗാമിനോ | മനുഷ്യേഷു യേജനാഃപാരഗാമിനഃ |
| തേ അപ്പകാ അഥ ഇതരാപജാ തീരമേവാനുധാവതി | തേ അല്പകാഃ അഥ ഇതരാപ്രജാഃ തീരമേവ അനുധാവന്തി |
| യേ ചഖോ ധമ്മേ സമ്മദക്ഖാതെ | യേ ചഖലു ധർമ്മേ സമ്യഗാഖ്യാതേ |
| ധമ്മാനുവത്തിനോ, തേജനാ സുദ്ദത്തരം മച്ചുധേയ്യം പാരമേസ്സന്തി | ധമ്മാനുവത്തിനൊ, ഭവന്തി തേജനാഃ സുദുത്തരസ്യ മൃത്യുധേയസ്യ പാരം ഏഷ്യന്തി |

മനുഷ്യരിൽ വളരെ കുറച്ചുപേർ മാത്രമെ നിർവ്വാണസാഗരത്തിന്റെ പാരം പ്രാപിക്കുന്നുള്ളു. മററുള്ളവർ തീരത്തിൽ മാത്രം ഓടിക്കൊണ്ടിരിക്കുന്നു. (അജ്ഞാനത്തിൽ ഉഴലുന്നു) ആരൊരുവർ വഴിപോലെ ഉപദേശിക്കപ്പെട്ട ധമ്മമനുസരിച്ചു ജീവിക്കുന്നു, അവർ അത്യന്തം ദുസ്തരമായ യമരാജ്യത്തെ അതിക്രമിച്ചു നിർവ്വാണം പ്രാപിക്കുന്നു,

## മൂലം 12, 13.

കൺഹംധമ്മം പിപ്പഹായ സുക്കം ഭാവേഥപണ്ഡിതോ
ഓകാ അനോകം ആ ഗമ്മ, വിവേകേയത്ഥദൂരമം
തത്രാഭിരതിമിച്ഛേയ്യ, ഹിത്വാകാമേ അകിഞ്ചനോ
പരിയോദപേയ്യ അത്താനം ചിത്തക്ലേസേഹിപണ്ഡിതോ,

അന്വയം

| മൂ: ഭാ: — | സം: — |
|---|---|
| പണ്ഡിതോ കണ്ഹം ധമ്മം വിപ്പഹായ | പണ്ഡിതഃ കൃഷ്ണം ധർമ്മം വിപ്രഹായ |
| സുക്കം ഭാവേഥ ഓകാ അനോകം ആഗമ്മ | ഓകാൻ അനോകം ആഗമ്യ ശുക്ലം |
| യത്ഥ ദൂരമം തത്ര വിവേകേ അഭിരതിം ഇച്ഛേയ്യ | ധർമ്മം ഭാ[illegible]ത യത്ര ദൂരമം തത്ര വിവേകേ നിർവ്വാണെ അഭിരതിം ഇച്ഛേത് |
| കാമേ ഹിത്വാ അകിഞ്ചനോ | കാമാൻ ഹിത്വാ അകിഞ്ചനഃ |
| പണ്ഡിതോ ചിത്തക്ലേസേഹി | പണ്ഡിതഃ ചിത്തക്ലേശൈഃ ആത്മാ |
| അത്താനം പരിയോദപേയ്യ | നം പര്യവദാപയേത് |

അന: —

പണ്ഡിതനായ പുരുഷൻ സംസാരത്തിന്റെ കൃഷ്ണവർണ്ണമായ-ദുഃഖമയമായ ജീവിതരീതിയെ പരിത്യജിച്ച് പരിവ്രാജകചര്യാസ്വീകാരമായ ശുക്ലവർണ്ണമായ ജീവിതരീതിയെ-വൈരാഗ്യപൂർണ്ണവും പുണ്യവുമായ-ജീവിതരീതിയെ സ്വീകരിക്കണം. വിവേകലബ്ധി-നിർവ്വാണം-അതിദുഷ്കരമാകുന്നു. ആകയാൽ പണ്ഡിതൻ സമസ്തവാസനകളേയും ത്യജിച്ച് മനോമാലിന്യം കളഞ്ഞ് വിവേകത്തിൽ തല്പരനാകണം.

## മൂലം 14.

യേസം സംബോധി അംഗേസു, സമ്മാ ചിത്തം സുഭാവിതം
ആദാനപടിനിസ്സഗ്ഗേ- അനുപാദായ യേ രതാ
ഖീണാസവാ ജുതീമന്തോ തേ ലോകെ പരിനിബ്ബുതാ

അന്വയം

| മൂ: ഭാ: — | സം: — |
|---|---|
| യേസം ചിത്തം സംബോധിഅങ്ഗേ | യേഷാം ചിത്തം സംബോധ്യങ്ഗേഷു |
| സു സമ്മാ സുഭാവിതം | സമ്യക് സുഭാവിതം |
| ആദാനപടിനിസ്സഗ്ഗേ യേ അനുപാ | ആദാനപ്രതിനിസ്സർഗ്ഗേ യേ- അനുപാ |
| ദായ രതാ ഖീണാസവാ ജുതീമ | ദായ രതാഃ ക്ഷീണാശ്രവാഃ ജ്യോ |
| ന്തോ തേ ലോകെ പരിനിബ്ബുതാ | തിഷ്മന്തഃ തേ ലോകേ പരി- നിർവൃതാഃ ഭവന്തീതി ശേഷഃ |

അൎത്ഥം:-

യാവചിലരുടെ ചിത്തം 'സപ്തബോധ്യംഗങ്ങളിലും സുപ്രതിഷ്ഠിതമായിരിക്കുന്നു, യാവചിലർ സ്വീകാരരഹിതമായ ത്യാഗത്തെ സ്വീകരിച്ചിരിക്കുന്നു, ക്ഷീണപാപന്മാരും തേജോമയന്മാരുമായ അവരത്രെ ഇഹലോകത്തിൽ നിൎവ്വാണപദം പ്രാപിച്ചവർ. (അവർ ഈ ജന്മത്തിൽ ക്ലേശനിൎവ്വാണം ലഭിച്ചവരായിട്ട്, ദേഹത്യാഗാനന്തരം നിരുപാധികമായ നിൎവ്വാണം പ്രാപിക്കുന്നു.

---

# അരഹന്തവഗ്ഗഃ

## സപ്തമഃ

### മൂലം 1.

ഗതദ്ധിനോവിസോകസ്സ,വിപ്പമുത്തസ്സസബ്ബധി
സബ്ബഗന്ഥപ്പഹീണസ്സ,പരിലാഹോനവിജ്ജതി

അന്വയം

| മൂ: ഭാ:- | സം:- |
|---|---|
| ഗതദ്ധിനോ,വിസോകസ്സസബ്ബധി | ഗതാദ്ധ്വനഃവിശോകസ്യ-സൎവ്വഥാ |
| വിപ്പമുത്തസ്സസബ്ബഗന്ഥപ്പഹീണസ്സ | വിപ്രമുക്തസ്യസൎവ്വഗ്രന്ഥപ്രഹീണസ്യജനസ്യ |
| പരിലാഹൊനവിജ്ജതി | പരിദാഹഃനവിദ്യതേഃ |

അൎത്ഥം:-

പ്രാപ്യസ്ഥാനത്തെത്തിയവനും ശോകരഹിതനും എല്ലാ പ്രകാരത്തിലും മുക്തനും സകല ഗ്രന്ഥികളും നശിച്ചവനുമായ പുരുഷനു യാതൊരു ദുഃഖവുമില്ല.

### മൂലം 2

ഉയ്യുഞ്ജന്തി സതീമന്തോ-നനികേതേരമന്തിതേ.
ഹംസാംവ പല്ലലംഹിത്വാ-ഓകമോകംജഹന്തിതേ.

### അന്വയം

| മൂ: ഭാ:- | സം:- |
| --- | --- |
| തേ സതീമന്തോ ഉയ്യുഞ്ജന്തി | തേസ്മൃതിമന്തഃ ഉദ്യുഞ്ജന്തി |
| നികേതേനരമന്തി | നികേതേനരമന്തേ |
| പല്ലലംഹിത്വാഹംസാവതേ | പല്വലംഹിത്വാഹംസഇവതേ |
| ഓകമോകാംജഹന്തി | ഓകമോകംജഹന്തി |

### അന്ത: —

യാവചിലർ ഏകാഗ്രമനസ്സുകളായിട്ട്, ധമ്മാഭ്യാസത്തിൽ ഉദ്യുക്തരായിരിക്കുന്നു. നികേതത്തിൽ രമിക്കുന്നില്ല. ഹംസങ്ങൾ പല്വലത്തെ ഉപേക്ഷിക്കുന്നതുപോലെ ആ ബുദ്ധഭിക്ഷുക്കൾ ഗൃഹ (വാസ) ത്തെ ഉപേക്ഷിക്കുന്നു.

## മൂലം 3.

യേസം സന്നിചയോ നത്ഥി, യേ പരിഞ്ഞാതഭോജനാ
സുഞ്ഞതോ അനിമിത്തോച, വിമോക്ഖോയസ്സഗോചരോ
ആകാസേ'വസകുന്താനം, ഗതിതേസം ദുരന്നയാ.

### അന്വ:-

| മൂ: ഭാ:- | സം:- |
| --- | --- |
| യേസം സന്നിചയോ നത്ഥി- യേപരി | യേഷാംസന്നിചയഃ നാസ്തി,യേ- പരിജ്ഞാ |
| ഞ്ഞാതഭോജനാ, സുഞ്ഞ- തോ അനിമിത്തോ- | തഭോജനാഃ ശൂന്യതാരൂപഃ അ- നിമിത്ത |
| ചവിമോക്ഖോയസ്സഗോച- രോ ആകാസേ | ശ്ച വിമോക്ഷഃ യേഷാംഗോച- രഃ ആകാ |
| സകുന്താനംവതേസംഗതി- ദുരന്നയാ | ശേ, ശകുന്താനാമിവതേഷാംഗ- ഗതിദുരന്വയാ |

### അന്ത: —

യാവ ചിലർക്ക് അർത്ഥസഞ്ചയമില്ല. യാവ ചിലർ പരിജ്ഞാനത്രയത്തോടുകൂടി ഭോജനം ചെയ്യുന്നു. ശൂന്യതാ (രാഗദ്വേഷമോഹങ്ങളുടെ അഭാവ) രൂപവും, അനിമിത്തവുമായ മോക്ഷം യാവ ചിലർക്ക് ഗോചരമായിരിക്കുന്നു, ആകാശത്തിൽ പക്ഷികളുടെ ഗതിപോലെ അവരുടെ ഗതി അറിവാൻ ശക്യമല്ല.

## മൂലം 4.

യസ്സാസവാപരിക്ഖീണാ, ആഹാരേ ച അനിസ്സിതോ
സുഞ്ഞതോഅനിമിത്തോച, വിമോക്ഖോയസ്സഗോചരോ
ആകാസേവസകുന്താനം, പദംതസ്സദുരന്നയം.

### അന്വ: –

| മൂ: ഭാ:– | സം:– |
| --- | --- |
| യസ്സ ആസവാ പരിക്ഖീണാ– യോച | യസ്യ ആശ്രവാഃ (കാമാദയഃ) പരിക്ഷീണാഃ |
| ആഹാരേ അനിസ്സിതേ സു- ഞ്ഞതോ | യശ്ച, ആഹാരേ അനി– സ്സൃതഃ ശൂന്യതഃ |
| അനിമിത്തോച വിമോക്ഖോ- യസ്സഗോ | അനിമിത്തശ്ച വിമോക്ഷഃ യ– സ്യ ഗോച |
| ചരോ ആകാസേ സകുന്താ– നംവിവ | രഃ ആകാശേശകുന്താനാമി– വ |
| തസ്സപദം ദുരന്നയം | തസ്യപദം ദുരന്വയം |

### അൎത്ഥ:—

യാവനൊരുത്തന്റെ കാമാദികളായ രോഗങ്ങൾ പ്രക്ഷീണങ്ങളായിരിക്കുന്നു, ഏതൊരുവൻ ആഹാരചതുഷ്ടയത്താൽ വശീകരിക്കപ്പെടുന്നില്ല, ശൂന്യതാരൂപവും, അനിമിത്തവുമായ നിൎവ്വാണം ഏതൊരുവന്റെ ഗോചരമായിരിക്കുന്നു, അപ്രകാരമുള്ളവരുടെ ഗതി ആകാശത്തിൽ പക്ഷികളുടെ ഗതിയെന്നവണ്ണം ദുർജ്ഞേയമാകുന്നു.

## മൂലം 5.

യസ്സിന്ദ്രിയാനി സമഥംഗതാനി
അസ്സായഥാസാരഥിനാ സുദന്താ
പഹീനമാനസ്സ അനാസവസ്സ
ദേവാപിതസ്സപിഹയന്തിതാദിനോ,

### അന്വ:—

| മൂ: ഭാ:— | സം:— |
| --- | --- |
| സുദന്താ അസ്സാ സാരഥിനാ യ– ഥാ- | സുദാന്താ അശ്വാഃ സാരഥിനാ– യഥാ |
| യസ്സഇന്ദ്രിയാനി സമഥാ ഗതാ– നി | യസ്യഇന്ദ്രിയാണി ശമഥം- (ശാന്തതാം) ഗതാനി |

| | |
|---|---|
| താദിനോ പഹീനമാന്സ്സ അനാസവസ്സ | പ്രഹീണമാനസ്യ ഗതാഭിമാനസ്യ അനാശ്ര |
| തസ്സദേവാപി പിഹയന്തി | വസ്യനിഷ്കല്മഷസ്യ നസ്യഭാഗ്യായദേ |
| | വാഃ അപിസ്പൃഹയന്തി |

അശ്വങ്ങൾ സാരഥിയാൽ നിയന്ത്രിതങ്ങളാകുന്നതുപോലെ യാതൊരുവനാൽ ഇന്ദ്രിയങ്ങൾ നിയമനം ചെയ്യപ്പെടുന്നു. അഭിമാനരഹിതനും കളങ്കഹീനനുമായ ആ പുരുഷൻെറ സ്ഥിതി ദേവന്മാർപോലും ആഗ്രഹിക്കുന്നു.

## മൂലം 6.

പഠവീസമോനോ വിരുജ്ഝതി, ഇന്ദഖില്ലൂപമോ താദിസുബ്ബതോ
രഹദോവഅപേതകദ്ദമോ, സംസാരാനഭവന്തിതാദിനോ

### അന്വയം.

| മൂ: ഭാ:- | സം:- |
|---|---|
| താദിസുബ്ബതോ പഠവീസമോ ഇന്ദഖീ | താദൃക്സുവ്രതഃപൃഥിവീസമഃ ഇന്ദ്രകീ |
| ലൂപമൊ, നോ വിരുജ്ഝതി | ലോപമഃ നാവിരുദ്ധ്യതേ |
| അപേതകദ്ദമോ രഹദോവ താ ദിനോ | നഃ അപേതകർദ്ദമഃ ഹ്രദ ഇവ, താദൃശസ്യ |
| സംസാരാനഭവന്തി | സംസാരാഃ നഭവന്തി |

### അർത്ഥം:-

അപ്രകാരം സുവ്രതനായ പുരുഷൻ പൃഥിവിയേയോ ഇന്ദ്രകീലത്തേയോപോലെ ശുഭാശുഭങ്ങളിലും മാനാപമാനങ്ങളിലും സമഭാവത്തോടും അനുരാഗവിരാഗങ്ങൾ ഇല്ലാതെ പങ്കരഹിതമായ ഹ്രദംപോലെ നിർമ്മലനും, ശാന്തനുമായിരിക്കുന്നു. അപ്രകാരമുള്ള പുരുഷനു പുനർജ്ജന്മം ഉണ്ടാകുകയില്ല. അവൻ പുനരാവൎത്തിശൂന്യമായ നിർവ്വാണപദം പ്രാപിക്കുന്നു.

## മൂലം. 7

സന്തംതസ്സമനം ഹോതി — സന്താവാചാചകമ്മഞ്ച
സമ്മദഞ്ഞാവിമുത്തസ്സ,—ഉപസന്തസ്സതാദിനോ

അന്വ:-

| മൂ: ഭാ:- | സം:- |
|---|---|
| സമ്മദഞ്ഞാ വിമുത്തസ്സ ഉപസന്തസ്സ | സമ്യക്പ്രജ്ഞയാവിമുക്തസ്യ ഉപശാന്തസ്യ |
| താദിനോ തസ്സ മനം സന്തം ഹോതി | താദൃശസ്യ തസ്യ അർഹതഃ മനഃസത് ഭവതി |
| വാചാച സന്താ കമ്മംച സന്തം ഹോതി | വാക്ചശാന്തി ഭവതി, കർമ്മച സത്യം ഭവതി |

അന്വ:—

സമ്യക്ജ്ഞാനത്താൽ വിമുക്തനും ഉപശമം പ്രാപിച്ചവനമായ വ്യക്തിയുടെ ചിത്തം പ്രശാന്തമാകുന്നു. വാക്കും ശാന്തമാകുന്നു. ഈവിധം കർമ്മവും ശാന്തമായിത്തീരുന്നു.

## മൂലം 8.

അസ്സദ്ധോ അകതഞ്ഞൂ ച—സന്ധിച്ഛേദോ ച യോ നരോ
ഹതാവകാസോ വന്താസോ—സ വേ ഉത്തമപോരിസോ

അന്വ: —

| മൂ: ഭാ:- | സം:- |
|---|---|
| യോ നരോ അസ്സദ്ധോ അകതഞ്ഞൂ ച | യഃ നരഃ അശ്രദ്ധഃ അകൃതജ്ഞഃ |
| സന്ധിച്ഛേദോ ച ഹതാവകാസോ | സന്ധിച്ഛേദഃ ച ഹതാവകാശഃ |
| വന്താസോ സ വേ ഉത്തമപോരിസോ | വാന്താശഃ സ്യാൽ സവൈ ഉത്തമപുരുഷഃ സ്യാൽ |

അന്വ: —

യാതൊരുപുരുഷൻ അന്യന്മാരുടെ കഥകളിൽ ശ്രദ്ധയില്ലാതെയും നിർവ്വാണതത്വത്തെ അറിഞ്ഞും സംസാരബന്ധത്തെ ഛേദിച്ചും സത്തോ അസത്തോ ആയ ഭാവബന്ധങ്ങളിൽ നിന്ന് നിവൃത്തനായിട്ട് സകല വാസനകളേയും ഉന്മൂലനം ചെയ്തിരിക്കുന്നു, ആ പുരുഷൻ ഉത്തമനാകുന്നു.

## മൂലം 9.

ഗാമേവായദിവാ/രഞ്ഞേനിന്നേവായദിവാഥലേ
യത്ഥാരഹന്തോവിഹരന്തി തം ഭൂമിരാമണേയ്യകം

അന്വ:—

| | |
|---|---|
| ഗാമേവായദിവാഅരഞ്ഞേന്നി ന്നേവാ | ഗ്രാമേവായദിവാ അരണ്യേ നിമ്നേ |
| യദിപാഥലേ യത്ഥ അരഹ ന്തോ വിഹരന്തി | യദിവാസ്ഥലെയത്ര അർഹ ന്തഃ വിഹരന്തി |
| തംഭൂമിം രാമണേയ്യകം | സാ ഭൂമിഃ രമണീയാ. |

അന്വ:-

ഗ്രാമത്തിലോ അഥവാ വനാന്തരത്തിലോ താഴ്ന്ന സ്ഥലത്തോ ഉയൎന്ന സ്ഥലത്തോ ബുദ്ധശിഷ്യന്മാർ എവിടെ വിഹരിക്കുന്നു, ആ സ്ഥലം രമണീയമാകുന്നു.

മൂ: 10.

രമണീയാനി അരഞ്ഞാനി, യത്ഥനരമതി ജനോ
വീതരാഗാരമിസ്സന്തി, നതേകാമഗവേസിനോ.

അന്വയം.

| മൂ: മാ:— | സം,— |
|---|---|
| അരഞ്ഞാനി രമണീയാനി- യത്ഥജനോ. | അരണ്യാനിരമണീയാനിയേഷു- ജനോ |
| നരമതി, വീതരാഗാരമിസ്സ ന്തി | നരമതേ തേഷുവീതരാഗാഃ രം സ്യന്തേ |
| തേകാമ ഗവേസിനോനഃ | തേനഃ കാമഗവേഷിണഃ |

അന്വ:—

അരണ്യങ്ങൾ രമണീയങ്ങൾ തന്നെ. ഏതൊന്നിൽ ജനസാമാന്യം രമിക്കുന്നില്ല, അവിടെ രാഗദ്വേഷികളില്ലാത്തവർ രമിക്കുന്നു. എന്തെന്നാൽ അവർ കാമാന്വേഷികളല്ല.

# സഹസ്രവൎഗ്ഗഃ

## അഷ്ടമഃ

### മൂ: 1.

സഹസ്സമപിചേവാചാ　　അനത്ഥപദസംഹിതാ
ഏകം അത്ഥപദംസേയ്യോ.　യം സുത്വാ ഉപസമ്മതി

അന്വയം.

| മൂ: ഭാ:— | സം:— |
|---|---|
| അനത്ഥപദസംഹിതാവാചാ സഹസ്സമപി ചേസിയാ, അത്ഥപദം ഏകം സേയ്യോ | അനൎത്ഥപദസംഹിതാവാചാ സഹസ്രമപി ചേൽസ്യുതഥാപി ഏകം അൎത്ഥപദം ശ്രേയഃ |
| യം സുത്വാ ഉപസമ്മതി | യൽ ശ്രുത്വാ ഉപശാമ്യതി |

അൎത്ഥ:—

നിരൎത്ഥപദങ്ങൾ ചേൎന്ന സഹസ്രം വാക്യങ്ങളേക്കാൾ അൎത്ഥപൂൎണ്ണമായ ഒരു വാക്കു തന്നെയാണു ശ്രേഷ്ഠമായിട്ടുള്ളതു്. എന്തെന്നാൽ അതു കേട്ടാൽ ലോകം സമാശ്വസിക്കും.

### മൂലം 2.

സഹസ്സമപി ചേഗാഥാ　അനത്ഥപദസംഹിതാ
ഏകം ഗാഥാപദംസേയ്യോ　യാസുത്വാ ഉപസമ്മതി

അ:—

| മൂ: ഭാ:— | സം:— |
|---|---|
| അനത്ഥപദസംഹിതാഗാഥാ സഹസ്സമപി ചേ, ഏകം ഗാഥാപദം സേയ്യോ. | അനൎത്ഥപദസംഹിതാഗാഥാ സഹസ്രമപി ചേൽസ്യുഃ തഥാപി ഏകം ഗാഥാപദം ശ്രേയഃ |
| യം സുത്വാ ഉപസമ്മതി | യൽശ്രുത്വാ ജനാഃ ഉപശാമ്യതി. |

അൎത്ഥ:—

നിരൎത്ഥപദങ്ങൾ ചേൎത്തുണ്ടാക്കുന്ന സഹസ്രം ഗാഥകളേക്കാൾ ജനസാമാന്യത്തിനു ശാന്തിയേയും സമാധാനത്തേയും നൽകുന്ന ഒരു ഗാഥാപദമത്രെ ഉത്തമം.

## മൂ: 3, 4.

യോചഗാഥാ സതംഭാസേ —അനത്ഥപദസംഹിതാ
ഏകംധമ്മപദം സേയ്യോ—യം സുത്വാ ഉപസമ്മതി
യോസഹസ്സം സഹസ്സേന, സങ്ഗാമേമാനസേജിനേ
ഏകഞ്ചജേയ്യമത്താനം, സവേസങ്ഗാമജ്ജുത്തമോ

അന്വ: —

| മൂ: ഭാ:- | സം:- |
| --- | --- |
| യോച അനത്ഥപദസംഹിതാ ഗാഥാ | യശ്ച അനൎത്ഥപദസംഹിതാ ഗാഥാ |
| സതംഭാസേ തസ്സഏകംധമ്മ പദം | ശതംഭാഷേത തസ്യൈകംധൎമ്മ-പദം ശ്രേയ: |
| യം സുത്വാ ഉപസമ്മതി തം സേയ്യോ | യൽശ്രുത്വാ ഉപശാമ്യതി |
| യോസങ്ഗാമെ സഹസ്സേന സഹസ്രം | യഃ സംഗ്രാമെ സഹസ്രേണ ഗുണിതാം സഹസ്രം |
| മാനുസേജിനേ, യോ ഏകമത്താനം | മാനുഷാൻ ജയേൽ യശ്ച ഏകമാത്മാനം |
| ജേയ്യംസവേസംഗാമജ്ജുത്തമൊ | ജയേൽ സവൈ സംഗ്രാമജേ ഌ-ണാമുത്തമഃ |

അന്വ: —

അനൎത്ഥപദങ്ങൾ ചേൎന്ന അസംഖ്യം ഗാഥകളെ അപേക്ഷിച്ച് ഏതൊന്നു കേട്ടാൽ മനഃശാന്തിയുണ്ടാകുമോ, അപ്രകാരമുള്ള ഒരു ധൎമ്മവചനമത്രേ ശ്രേഷ്ഠമായിട്ടുള്ളതു്. യുദ്ധത്തിൽ ഒരാൾ പരസഹസ്രം ജനങ്ങളെ ജയിക്കുന്നു. ഒരുവൻ സ്വന്തം മനസ്സിനേയും ജയിക്കുന്നു. അവൻ സംഗ്രാമജേതാക്കളിൽ വച്ചു് ഉത്തമനാകുന്നു.

## മൂലം 5, 6.

അത്താഹവേജിതം സേയ്യോ, യാചായം ഇതരാപജാ
അത്തദന്തസ്സപോസസ്സ, നിച്ചം സഞ്ഞതചാരിനോ
നേവ ദേവോ നഗന്ധബ്ബോ, നമാരോ സഹബ്രഹ്മുനാ
ജിതം അപജിതംകയിരാ, തഥാ രൂപസ്സ ജന്തുനോ.

അന്വയം

| മൂ: ഭാ:— | സം:— |
|---|---|
| യാചായം ഇതരാപജാ ജിതോ അത്താഹവേ | യാചേയം ഇതരാ പ്രജാ, ജിതഃ ആത്മാവൈ |
| സേയ്യോ അത്തദന്തസ്സ നിച്ചം സഞ്ഞതചാരി | ശ്രേയാൻ; ദാന്താത്മനഃ നിത്യം സംയത ചാ |
| നോ തഥാ രൂപസ്സജന്തുനോ പോസസ്സ | രിണഃ തഥാ രൂപസ്യജന്തോഃ പുരുഷസ്യ |
| ജിതംനേവദേവോഅപജിതം കയിരാ | ജിതം (ജയം) നൈവദേവോപ ജിതം കുര്യാൽ |
| നഗന്ധബ്ബോനബ്രഹ്മുനാസഹ മാരോ | ന ഗന്ധർവ്വഃ നബ്രഹ്മണാസഹ മാരഃ ച |

അന്വ:—

സാമാന്യജനത്തെ ജയിക്കുന്നതിനേക്കാൾ ആത്മജയമത്രെ ശ്രേഷ്ഠമായിട്ടുള്ളത്. മനോജയത്താൽ സ്വഭാവസംയമം സിദ്ധിച്ചിട്ടുള്ള മനുഷ്യനെ പരാജിതനാക്കാൻ ദേവഗന്ധർവ്വാദികളോ ബ്രഹ്മാവോ മാരനൊ ശക്തനാകുന്നില്ല.

## മൂലം 7.

മാസേമാസേസഹസ്സേന, യോയജേഥ സതംസമം
ഏകഞ്ചഭാവിതത്താനം മുഹുത്തമപിപൂജയെ
സായേവപൂജനം സേയ്യോ, യഞ്ചേവസ്സസതം ഹുതം

അന്വ:—

| മൂ: ഭാ:- | സം:- |
|---|---|
| യോ സതം സമംമാസേമാസ്സേ സഹസ്സേന | യഃ ശതം സമാഃ മാസേ മാസേ സഹസ്രേണ |
| യജേഥ, യോച ഏകംഭാവിതത്താനം | യജേത, യശ്ചഏകം ഭാവിതാത്മാനം |
| മുഹുത്തമപി ,പൂജയെ യഞ്ചേ വസ്സസതം | മുഹൂർത്തമപി പൂജയേൽ; യത് ചേൽവർഷശതം |
| ഹുതംസായേവ പൂജനാസേയ്യോ | ഹുതം,സാഏവപൂജനാശ്രേയസി |

അന്വ:-

പ്രതിമാസം ബഹുസഹസ്രം ധനം വ്യയം ചെയ്തു ഒരു ശ

തവർഷക്കാലം ജയിക്കുന്നതിലും ഉൽകൃഷ്ടമായിട്ടുള്ളത്. ആത്മഭാവനകൊണ്ടു വിശുദ്ധനായ ഒരു പുണ്യാത്മാവിനെ ഒരു നിമിഷനേരം പൂജിക്കുകയാകുന്നു.

### മൂലം 8.

യോചവസ്സസതം ജന്തു, അഗ്ഗിംപരിചരേവനേ
ഏകഞ്ചഭാവിതത്താനം, മുഹുത്തമപിപൂജയേ
സായേവപൂജനാസേയ്യോ, യഞ്ചെവസ്സസതം ഹുതം

അന്വ:-

| മൂലഭാ:- | സം: |
|---|---|
| യോചജന്തുവനെഅഗ്ഗിംവസ്സസതം | യശ്ചജന്തുഃ വനെ അഗ്നിംവർഷശതം |
| പരിചരേ,ഭാവിതത്താനം | പരിചരേൽ,അപരശ്ച |
| ഏകംമുഹുത്തമപിപൂജയേ, | കോപിഭാവിതാത്മാനം |
| യഞ്ചെവസ്സസതംഹുതം | ഏകംമുഹൂർത്തമപിപൂ |
| സായേവപൂജനാസേയ്യോ. | ജയേൽ,യൽവർഷശതം |
| | ഹുതംസൈവപൂജനാശ്രേയസീ. |

അന്വ: —

ഒരുവൻ വളരെക്കാലം വനത്തിൽവച്ച് അഗ്നിഹോത്രംചെയ്യുകയും, അവൻതന്നെ വേറൊരിടത്ത് ധർമ്മനിഷ്ഠനായ ഒരുവനേ അല്പസമയം പൂജിക്കയും ചെയ്യുന്നു, ഇവ രണ്ടിൽ സാധുപൂജ തുലോം ശ്രേഷ്ഠമാകുന്നു.

### മൂ: 9:

യംകിഞ്ചിയിട്ഠംച ഹുതഞ്ചലോകേ
സംവച്ഛരംയജേഥ പുഞ്ഞപേക്ഖോ
സബ്ബമ്പിതംനചതുഭാഗമേതി
അഭിവാദനാ ഉജ്ജുഗതേസുസേയ്യോ.

അന്വയം

| മൂ: ഭാ: — | സം: — |
|---|---|
| പുഞ്ഞപേക്ഖോലോകെ | പുണ്യാപേക്ഷഃലോ |
| യംകിഞ്ചിയിട്ഠംവഹുതം | കെയൽകിഞ്ചിൽഇഷ്ടം |
| വസംവച്ഛരായജേഥ | വാഹുതംവാസംവത്സരം |

| | |
|---|---|
| സബ്ബമ്പിതംനചതുഭാഗ | യജേത,സർവ്വമപിതൽ |
| മേതി,ഉജ്ജുഗതേസു | നചതുർഭാഗമേതിഋജു |
| അഭിവാദനാസേയ്യോ. | ഗതാനാംഅഭിവാദനാശ്രേ |
| | യസീ |

അത്ഥം:-

പുണ്യമിച്ഛിക്കുന്നവൻ ഏതെങ്കിലും യാഗഹോമാദികൾ ഒരു വത്സരം അനുഷ്ഠിക്കുന്നു. അതു് സാധുപൂജയുടെ ചതുൎത്ഥാംശമായ പുണ്യത്തോളംപോലും പ്രദാനംചെയ്യുന്നില്ല; സൽപുരുഷന്മാരുടെ അഭിവാദനം അത്യന്തം ശ്രേയസ്സാകുന്നു.

മൂലം ൧൦.

അഭിവാദനസീലിസ്സ
നിച്ചംവഡ്ഢാപചായിനോ
ചത്താരോ ധമ്മാവഡ്ഢന്തി
ആയുവണ്ണോ സുഖം ബലം.

അന്വ:-

| മൂ: ഭാ:- | സം:- |
|---|---|
| അഭിവാദന സീലിസ്സ നിച്ചം | അഭിവാദനശീലസ്യനി |
| വഡ്ഢാപചായിനോ ആയു | ത്യംവൃദ്ധോപചായിനഃ |
| വണ്ണോ സുഖം ബലം | ആയുഃ വൎണ്ണഃ സുഖം, |
| ഇതി ചത്താരോ | ബലം ഇതി ചത്വാരോ |
| ധമ്മാ വഡ്ഢന്തി | ധൎമ്മാഃ വർദ്ധന്തെ. |

അത്ഥം:—

വിനയസ്വഭാവനായും വൃദ്ധോപസേവിയായുമിരിക്കുന്ന മനുഷ്യന്റെ ആയുസ്സ്, വൎണ്ണം, സുഖം, ബലം ഇവ വർദ്ധിക്കുന്നു.

മൂലം 11.

യോചവസ്സ സതം ജീവേ
ദുസ്സീലോ അസമാഹിതോ
ഏകാഹം ജീവിതം സേയ്യോ
സീലവന്തസ്സഝായിനോ

അന്വയം.

മൂ: ഭാ:-

യോദുസ്സിലോ അസമാഹിതോ
വസ്സസതം ജീവേ, സിലവ
ന്തസ്സ ഝായിനോ ഏകാഹം
ജീവിതം സേയ്യോ.

സം:-

യഃ ദുശ്ശീലഃ അസമാഹിതഃ
വർഷശതം ജീവേൽ,
തസ്യജീവിതാൽ ശീല
വതഃധ്യായിനഃ ഏകാഹം
ജീവിതം ശ്രേയഃ

അന്വ:—

• ആരൊരുവൻ ചാരിത്രശുദ്ധിയില്ലാതെയും മനസ്സംയമമില്ലാതെയും നൂറു വത്സരം ജീവിക്കുന്നു, അവന്റെ ജീവിതത്തേക്കാറം ഉൽകൃഷ്ടമായിട്ടുള്ളതു് ചാരിത്രമുള്ളവനും ധ്യാനശീലനുമായ പുരുഷന്റെ ഒരു ദിവസത്തെ ജീവിതമാകുന്നു.

മൂലം 12.

യോചവസ്സ സതം ജീവേ
ദുപ്പഞ്ഞൊ അസമാഹിതോ
ഏകാഹം ജീവിതം സേയ്യോ
പഞ്ഞൊവന്തസ്സ ഝായിനോ

അന്വ:—

മൂ: ഭാ:—

യോ ദുപ്പജ്ഞോ അസ്സമാഹിതോ
വസ്സസതം ജീവേ, പജ്ഞൊ
വന്തസ്സ ഝായിനോ ഏകാഹം
ജീവിതം സേയ്യോ.

സം:—

യഃദുഷ്പ്രജ്ഞഃ അസമാ
ഹിതഃസൻ വർഷശതം
ജീവേൽ, തസ്യജീവിതാൽ
പ്രജ്ഞാവതഃധ്യായിനഃ
ഏകാഹംജീവിതം ശ്രേയഃ

അന്വ:—

ആരൊരുവൻ പ്രജ്ഞാഹീനനായും മനസ്സംയമരഹിതനായും വളരെക്കാലം ജീവിക്കുന്നു, അപ്രകാരമുള്ള പുരുഷന്റെ ജീവിതത്തെ അപേക്ഷിച്ച പ്രജ്ഞാവാനും ധ്യാനപാരായണനുമായ വ്യക്തിയുടെ ഒരു ദിവസത്തെ ജീവിതം ശ്രേഷ്ഠമാകുന്നു.

## മൂലം 13.

യോചവസ്സസതം ജീവേ
കുസീതോ ഹീന വീരിയോ
ഏകാഹം ജീവിതം സേയ്യോ
വീരിയ മാരഭതോ ദല്ഹം.

അന്വ:—

മൂ: ഭാ:—

യോ കുസീതോ ഹീനവീരിയോ
വസ്സസതം ജീവേ, ദല്ഹം
വീരിയം ആരഭതോ ഏകാ
ഹം ജീവിതം സേയ്യോ.

സം:—

യഃ കുസീദഃ ഹീനവീര്യഃ
വർഷശതം ജീവേൽ, ദൃഢം
വീര്യമാരഭമാണസ്യ ഏകാ
ഹം ജീവിതം ശ്രേയഃ

അർഥ:—

അലസനം ഹീനവീര്യനുമായിട്ട നൂറു വർഷം ജീവിക്കുന്നവ ൻെറ ജീവിതത്തേക്കാൾ വീര്യദാർഢ്യത്തോടുകൂടി ഒരു ദിവസം ജീവിക്കുന്നവൻെറ ജീവിതം ഉത്തമമാകുന്നു.

## മൂ: 14.

യോചവസ്സ സതം ജീവേ
അപസ്സം ഉദയ വ്യയം,
ഏകാഹം ജീവിതം സേയ്യോ
പസ്സതോ ഉദയ വ്യയം.

അന്വ:—

മൂ: ഭാ—

യോച ഉദയവ്യയം അപ
സ്സം വസ്സസതം ജീവേ
(തസ്മാൽ) ഉദയവ്യയം
പസ്സതോ ഏകാഹം ജീ
വിതം സേയ്യോ.

സം:—

യശ്ച ഉദയവ്യയൌ അപ
ശ്യൻ വർഷശതം ജീവേൽ
തസ്യജീവിതാൽ ഉദയവ്യ
യൌ പശ്യതഃ ഏകാഹം ജീ
വിതം ശ്രേയഃ

അർഥ:—

ആരൊരുവൻ ഉദയവ്യയങ്ങളെ--ജനനമരണങ്ങളെ--വിചാരിക്കാതെ--അറിയാതെ--ബഹുകാലം ജീവിക്കുന്നു, അവൻെറ ജീവിതത്തേക്കാൾ അത്യന്തദർശിയായ പുരുഷൻെറ ഒരു ദിവസത്തെ ജീവിതം ശ്രേയസ്കരമാകുന്നു.

### മൂ: 15.

യോചവസ്സസതംജീവേ
അപസ്സംഅമതം പദം
ഏകാഹം ജീവിതം സേയ്യോ
പസ്സതോ അമതം പദം.

അന്വ:

| മൂ: ഭാ: | സം. |
|---|---|
| യോചഅമതംപദം | യശ്ച അമൃതംപദംഅപശ്യൻ |
| അപസ്സംവസ്സസതംജീവേ | വഷശതംജീവേൽ,തസ്യ |
| അമതംപദംപസ്സതോ | ജീവിതാൽഅമൃതംപദംപശ്യതഃ |
| ഏകാഹം ജീവിതം | ഏകാഹം ജീവിതാ ശ്രേയഃ |
| സേയ്യോ. | |

അന്വ: —

ആരൊരുവൻ അമൃതപദത്തെ-നിർവ്വാണത്തെ- ദർശിക്കാതെ നൂറുവത്സരം ജീവിക്കുന്നു, അപ്രകാരമുള്ള ജീവിതത്തേക്കാൾ നിർവ്വാണപദം ദർശിച്ചപുരുഷന്റെ ഒരു ദിവസത്തെ ജീവിതമത്രേ ഉൽകൃഷ്ടമാകുന്നതു്.

### മൂ: 16.

യോചവസ്സസതംജീവേ
അപസ്സം ധമ്മ മുത്തമം
ഏകാഹം ജീവിതംസേയ്യോ
പസ്സതോ ധമ്മ മുത്തമം.

അന്വ: —

| മൂ: ഭാ. | സാ: — |
|---|---|
| യോചഉത്തമംധമ്മ അ | യശ്ചധർമ്മംഉത്തമംഅപശ്യൻ |
| പസ്സംവസ്സസതംജീവേ | വഷശതംജീവേൽ,തസ്യ |
| ധമ്മംഉത്തമംപസ്സതോ | ജീവിതാൽഉത്തമംധർമ്മംപ |
| ഏകാഹം ജീവിതംസേയ്യോ | ശ്യതഃഏകാഹം ജീവിതംശ്രേയഃ |

അന്വ: —

ഏതൊരു പുരുഷൻ ഉത്തമമായ ധർമ്മത്തെ-ബുദ്ധദേവനാൽ പ്രദർശിതമായ ധർമ്മമാർഗ്ഗത്തെ-അറിയാതെ ബഹുകാലം ജീവിക്കുന്നു. അവന്റെ അപ്രകാരമുള്ള ജീവിതത്തേക്കാൾ, ഉത്തമമായ ധർമ്മം ഗ്രഹിച്ചിട്ടുള്ള പുരുഷന്റെ ഒരു ദിവസത്തെ ജീവിതമത്രേ ശ്രേഷ്ഠമാകുന്നതു്.

# പാപവഗ്ഗ:

നവമഃ

മൂ: 1.

അഭിത്ഥരേഥ കല്യാണേ
പാപാചിത്തം നിവാരയേ
ദന്ധംഹികരോതോ പുഞ്ഞം
പാപസ്മിംരമതീമനോ

അന്വ: —

| മൂ: ഭാ: | സം: — |
|---|---|
| കല്യാണേഅഭിത്ഥരേഥ, | കല്യാണേഅഭിത്വരേത, |
| പാപാചിത്തംനിവാരയേ, | പാപാൽചിത്തംനിവാരയേൽ |
| ദന്ധംപുഞ്ഞംകരോതോ | തന്ദ്രിതംപുണ്യംകുർവ്വതഃ |
| മനോപാപസ്മിംരമതിഹി | മനഃപാപേരമതേ ഹി. |

അൎ: —

സൽകൎമ്മങ്ങളിൽ സത്വരനാകുക. പാപകൎമ്മങ്ങളിൽ നിന്നു മനസ്സിനെ പിന്തിരിക്കുക. അലസനായിട്ടു പുണ്യകൎമ്മം ചെയ്യുന്നവന്റെ മനസ്സ് പാപാചരണത്തിൽ തല്പരമാകും.

മൂ: 2

പാപഞ്ചേപുരിസോകയിരാ
നതംകയിരാ പുനപ്പുനം
നതമ്ഹി ഛന്ദം കയിരാഥ
ദുക്ഖോ പാപസ്സ ഉച്ചയോ.

അന്വ:

| മൂ: ഭാ: — | സം: — |
|---|---|
| പാപഞ്ചേപുരിസോകയിരാ | പാപഞ്ചേൽപുരുഷഃ |
| നതംപുനപ്പുനംകയിരാ, | കുര്യാൽ,നതം പുനഃപുനഃകുര്യാൽ |
| തമ്ഹിഛന്ദം നകയിരാഥ | തസ്മിൻഛന്ദം ന കുര്യാൽ |
| പാപസ്സ ഉച്ചയോദുക്ഖോ | പാപസ്യഉച്ചയഃ ദുഃഖഃ |

അന്ന:—

പുരുഷൻ പാപം ചെയ്യുന്നുവെങ്കിൽ അതിനെ വീണ്ടും വീണ്ടും ചെയ്യാനിടയാകരുത്. ആ പാപപ്രവൃത്തിയിൽ ആസക്തിവരുത്തരുത്. പാപത്തിൻെറ വർദ്ധന ദുഃഖകരമാകുന്നു. അത് ഇഹപരങ്ങളിൽ ദുഃഖപ്രദമാകുന്നു.

മൂ: 3.

പുഞ്ഞഞ്ചേപുരിസോകയിരാ
കയിരാഥേനംപുനപ്പുനം
തമ്ഹിഛന്ദംകയിരാഥ
സുഖോപുഞ്ഞസ്സഉച്ചയോ

അന്വ:—

| മൂ: ഭാ:— | സം:— |
|---|---|
| പുഞ്ഞഞ്ചേപുരിസോകയിരാ | പുണ്യഞ്ചേൽപുരുഷഃ |
| ഏനംപുനപ്പുനംകയിരാഥ | കുര്യാൽ,തൽ:പുനഃപുനഃകു |
| തമ്ഹിഛന്ദംകയിരാഥ | ര്യാൽ,തസ്മിൻഛന്ദംകുര്യാൽ |
| പുഞ്ഞസ്സഉച്ചയോസുഖോ | പുണ്യസ്യഉച്ചയഃസുഖഃ |

അന്ന:

പുരുഷൻ പുണ്യകർമ്മം ചെയ്യുന്നുവെങ്കിൽ അതു വീണ്ടും വീണ്ടും ചെയ്യണം. അതിൽ അഭിരുചി വരുത്തണം. എന്തെന്നാൽ പുണ്യസഞ്ചയം ഇഹപരങ്ങളിൽ സുഖകരമാകുന്നു.

മൂ: 4.

പാപോപിപസ്സതിഭദ്രം
യാവപാപംനപച്ചതി
യദാചപച്ചതിപാപം
അഥപാപോപാപാനിപസ്സതി.

5

ഭദ്രോപിപസ്സതിപാപം
യാവഭദ്രംനപച്ചതി
യദാചപച്ചതിഭദ്രം
അഥഭദ്രോണിപസ്സതി

അന്വയം.

മൂ: ഭാ:-

യാവ പാപം നപച്ചതി പാപോപിഭദ്രം പസ്സതി; യദാച പാപം പച്ചതി അഥവാ പാപോപാപാനി പസ്സതി-യാവ ഭദ്രം നപച്ചതി ഭദ്രോപി പാപം പസ്സതി യദാ ചഭദ്രം പച്ചതി അഥ ഭദ്രോ ഭദ്രാണി പസ്സതി.

സം:-

യാവൽ പാപംന പച്യതേ, താവൽ പാപോപി ഭദ്രം പശ്യതി, യദ, ചപാപം പച്യതെ അഥ പാപഃ പാപാനി പശ്യതി-

യാവൽ ഭദ്രം നപച്യതേ താവൽ ഭദ്രഃ പാപം പശ്യതി യദാ ചഭദ്രം പച്യതെ, ഭദ്രോ ഭദ്രാണി പശ്യതി.

അന്വ:—

ഒരുവനാൽ ചെയ്യപ്പെട്ടിട്ടുള്ള പാപകൎമ്മം എപ്പോഴംവരെ ഫലത്തെ പ്രദാനം ചെയ്യാതിരിക്കുന്നുവൊ അപ്പോഴംവരെ പാപകൃത്തായ പുരുഷൻ സുഖത്തേക്കാണും. എപ്പോഴം പാപം ഫലത്തേ പ്രദാനം ചെയ്യുന്നുവോ അപ്പോഴം മുതൽ അവൻ അമംഗളത്തേക്കാണുന്നു. പുണ്യകൎമ്മം ഏതൊരു സമയം വരെ ഫലത്തെ പ്രദാനം ചെയ്യുന്നില്ലയോ അതുവരെ സജ്ജനംഅശുഭം കാണും. എന്നാൽ എപ്പോഴം മുതൽ പുണ്യകൎമ്മം ഫലത്തെ പ്രദാനം ചെയ്യുന്നുവോ അപ്പോഴം മുതൽ അവൻ (സജ്ജനം) ശോഭനമായ ഫലമനുഭവിക്കുന്നു.—മംഗളത്തെ കാണുന്നു.

## മൂലം 6.

മാവമഞ്ഞേഥപാപസ്സ
നമന്തം ആഗമിസ്സതി,
ഉദവിന്ദുനിപാതേന
ഉദകുംഭോപി പൂരതി
ബാലോപൂരതി പാപസ്സ
ഥോകഥോകമ്പി ആചിനം

അന്വയം.

മൂ: ഭാ:-

മന്തം ന ആഗമിസ്സതി ഇതി പാപം മാ അവമഞ്ഞേഥഃ ഉദവിന്ദു നിപാതേന ഉദകുംഭോ

സം:-

മാംതൽ ന ആഗമിഷ്യതീതി, പാപം മാ അവമന്യേത, ഉദബിന്ദു നിപാതേന ഉദകുംഭഃ

 പിപൂരതി, ഥോകഥോ കമ്പി പാപം ആചിനം ബാലോ പൂരതി.

അപിപൂൎയ്യതെ, തഥാ സ്തോകം സ്തോകമപി പാപം ആചിനാൻ ബാലഃ പൂൎയ്യതെ.

അൎത്ഥ:—

പാപം എന്നെ സമീപിക്കയില്ലെന്നു കരുതി പാപത്തെ അവഗണിക്കരുതു്. ജലബിന്ദുക്കൾ വീണു് വലിയ കുടങ്ങൾ പോലും നിറയുന്നു. അതുപോലെ അല്പാല്പമായിട്ടു് പാപമാൎജ്ജിക്കുന്ന മനുഷ്യൻ പാപത്താൽ പൂൎണ്ണനായിത്തീരുന്നു.

മൂലം 7.

മാവമഞ്ഞേഥപുഞ്ഞസ്സ
നമന്തം ആഗമിസ്സതി
ഉദവിന്ദുനിപാതേന
ഉദകുംഭോപി പൂരതി
ധീരോ പൂരതി പുഞ്ഞസ്സ്
ഥോകഥോ കമ്പി ആചിനം.

അന്വയം.

മൂ: ഭാ:—

മം തം ന ആഗമിസ്സതി ഇതി പുഞ്ഞം മാ അവമഞ്ഞേഥ, ഉദവിന്ദു നിപാതേന ഉദ കുംഭോപി പൂരതി തഥാഥോ കഥോ കമ്പിപുഞ്ഞം ആചിനം ധീരോ പൂരതി.

സം:—

മാം തൽ ന ആഗമിഷ്യതി ഇതി പുണ്യം മാ അവമന്യേത; ഉദബിന്ദു നിപാതേന ഉദകുംഭഃ അപിപൂൎയ്യതേ, തഥാ സ്തോകം സ്തോകമപി പുണ്യമാചിന്വൻ ധീരഃ പൂൎയ്യതെ.

അൎത്ഥ:—

അല്പമാത്രമായ പുണ്യം ചെയ്താൽ യാതൊരു ഫലവുമുണ്ടാകയില്ലെന്നു വിചാരിച്ചു് ഒരുത്തരും പുണ്യത്തെ അവഹേളിക്കരുതു്. ബിന്ദുക്കളായി വീഴുന്ന ജലം ഘടത്തെ പൂൎണ്ണമാക്കാൻ പൎയ്യാപ്തമാകുന്നതുപോലെ അല്പാല്പമായി പുണ്യമാൎജ്ജിച്ചാലും ബുദ്ധിമാൻ പുണ്യത്താൽ പരിപൂൎണ്ണനായി ഭവിക്കും.

മൂ: 8.

വാണിജോവഭയംമഗ്ഗം
അപ്പസത്ഥോമഹദ്ധനോ
വിസംജീവിതുകാമോവ
പാപാനിപരിവജ്ജയേ.

അന്വ:—

മൂ; ഓ:

ഭയംമഗ്ഗംഅപ്പസത്ഥോ
മഹദ്ധനോവാണിജോ
വവിസംജീവിതുകാമോ
വപാപംനിപരിവജ്ജയേ.

സം:—

ഭയം—വിപസങ്കലം—മാ
ഗ്ഗംഅല്പസാർത്ഥ:മഹാധന.
വണിക്ഇവ,വിഷംജീവി
തുകാമഇവ—പാപാനിപരിവ-
ജ്ജയേൽ.

അന്വ:-

ധാരാളം ദ്രവ്യമുണ്ടായിരിക്കയും കൂട്ടുകാർ കുറവായിരിക്കയും ചെയ്താൽ വണിക്ക് അപത്തുള്ള മാർഗ്ഗത്തെയും ജീവിക്കാനിച്ഛയുള്ള മനുഷ്യൻ വിഷത്തെയും എപ്രകാരം ഉപേക്ഷിക്കുമോ അപ്രകാരം പണ്ഡിതൻ പാപകർമ്മത്തെ പരിത്യജിക്കുന്നു.

മൂ: 9.

പാണിമ്ഹിചേവണോനാസ്സ
ഹരേയ്യപാണിനാവിസം
നാബ്ബണംവിസമന്വേതി
നത്ഥിപാപംഅകുബ്ബതോ.

അന്വ:—

മൂ: ഓ:-

അസ്സപാണിമ്ഹിവണോ
നചേപാണിനാവിസം
ഹരേയ്യ;അബ്ബണംവി
സംനഅന്വേതിഅകുബ്ബതോ
പാപംനത്ഥി

സം:—

അസ്യപാണൌവ്രണോ
നചേൽസ്യാൽതതോയം
പാണിനാവിഷംഹരേൽ;
അവ്രണംവിഷംന അന്വേതി
തഥാഅകുർവതഃപാപംനാസ്തി

അന്വ:-

കയ്യിൽ മുറിവ് ഇല്ലെങ്കിൽ ആ കൈകൊണ്ട് വിഷത്തെയും എടുക്കാൻ കഴിയും. മുറിപ്പെടാത്ത മനുഷ്യനെ വിഷം ഏ

പ്രകാരം ബാധിക്കാതിരിക്കുന്നുവോ അപ്രകാരം പാപം ചെയ്യാത്ത മനുഷ്യനെ പാപവും ബാധിക്കുന്നില്ല.

## മൂലം 10.

യോ അപ്പദുട്ഠസ്സ നരസ്സ ദുസ്സതി
സുദ്ധസ്സ പോസസ്സ അനങ്ഗണസ്സ,
തമേവബാലം പച്ചേതിപാപം
സുഖുമോ രജോ പടിവാതംവ ഖിത്തോ.

അന്വ:-

മൂ: ഭാ:-

യോ അപ്പദുട്ഠസ്സ നരസ്സ
സുദ്ധസ്സ അനങ്ഗണസ്സപോ
സസ്സ ദുസ്സതി, തമേവബാലം
പടിവാതം ഖിത്തോ സുഖു
മോ രജോവപാപം പച്ചേതി

സം:-

യഃ അപ്രദുഷ്ടായ നരായ
ശുദ്ധായഅനങ്ഗായപുരു
ഷായ ദുഷ്യതി, തമേവബാ
ലം പ്രതിവാതം ക്ഷിപ്തം
സൂക്ഷ്മംരജഃഇവപാപം
പ്രത്യേതി

അർ:--

ഏതൊരു മൂർഖൻ നിർദ്ദോഷനും പരിശുദ്ധനുമായ നിർമ്മലാത്മാവിനെ ദ്വേഷിക്കുന്നുവോ, അവനെ കാററടിക്കുന്നതിൻെറ എതിർവശത്തേക്കു പാറുന്ന സൂക്ഷ്മധൂളികളെന്നപോലെ, പാപം അനുഗമിക്കുന്നു.

## മൂലം 11.

ഗബ്ഭമേകേ ഉപ്പജ്ജന്തി
നിരയം പാപകമ്മിനോ
സഗ്ഗം സുഗതിനോയന്തി
പരിനിബ്ബന്തി അനാസവാ

അന്വ:

മൂ: ഭാ:-

ഏകേഗബ്ഭം ഉപ്പജ്ജന്തി
പാപകമ്മിനോനിരയം
യന്തി,സുഗതിനോ സഗ്ഗം
യന്തിഅനാസവാപരിനിബ്ബന്തി.

സം:-

ഏകേഗർഭം ഉപപദ്യന്തെ
പാപകർമ്മിണഃനിരയം
യാന്തി,സുഗതയഃസ്വർഗ്ഗം,
അനാസവാഃപരിനിർവാന്തി.

അന്വ:-

ചിലർ വീണ്ടും ഗർഭത്തിൽ ജനിക്കുന്നു. പാപകർമ്മികളായ മററു ചിലർ നരകം പ്രാപിക്കുന്നു. പുണ്യവാന്മാർ സ്വർഗ്ഗത്തെയും വിഷയവാസനാഹീനന്മാർ നിർവ്വാണത്തെയും പ്രാപിക്കുന്നു.

മൂലം: 12.

ന അന്തലിക്ഖേ-നസമുദ്ദമജ്ഝേ
ന പബ്ബതാനം-വിവരംപവിസ്സ
ന വിജ്ജതിസോജഗതിപ്പദേസോ
യത്ഥട്ഠിതോമുഞ്ചേയ്യപാപകമ്മാ.

അന്വ:-

മൂ: ഭാ:-
നഅന്തലിക്ഖേന
സമുദ്ദമജ്ഝേനപബ്ബ
താനംവിവരംപവിസ്സ
ജഗതിസോപ്പദേസോ
നവിജ്ജതീയത്ഥട്ഠിതോ
ജനോപാപകമ്മാമുഞ്ചേയ്യ.

സം:-
നഅന്തരീക്ഷേന
സമുദ്രമദ്ധ്യേനപർവ്
താനാംവിവരംപ്രവിശ്യ
ജഗതിസപ്രദേശോ
നവിദ്യതെയത്രസ്ഥിതഃ
പാപകർമ്മണഃമുച്യതെ.

അന്വ:—

അന്തരീക്ഷമോ, സമുദ്രമോ, പർവ്വതഗുഹയോ ഒന്നും പാപകർമ്മങ്ങളിൽനിന്ന് മോചനം ലഭിക്കുന്നതിനുള്ള രക്ഷാസ്ഥാനമായി ലോകത്തിൽ അറിയപ്പെട്ടിട്ടില്ല.

മൂ: 13.

നഅന്തലിക്ഖേ നസമുദ്ദമജ്ഝേ
ന പബ്ബതാനം വിവരം പവിസ്സ
ന വിജ്ജതീസോ ജഗതിപ്പദേസോ
യത്ഥട്ഠിതം നപ്പസഹേഥമച്ചു

അന്വ:—

മൂ: ഭാ:—
ന അന്തലിക്ഖേ ന സമുദ്ദ
മജ്ഝേ ന പബ്ബതാനം വി

സം:—
ന അന്തരീക്ഷേ ന സമുദ്രമ
ദ്ധ്യേ ന പർവതാനാം വിവരം

വരം പവിസ്സ, ജഗതി സോ പ്പദേസോ ന വിജ്ജതീ യത്ഥട്ഠിതം മച്ചം ന പ്പസഹേഥ.

പ്രവിശ്യ, ജഗതി സ പ്രദേശോ നവിദ്യതെ യത്രസ്ഥിതം മൃത്യു: ന പ്രസഹേത.

അന്വ: —

അന്തരീക്ഷമോ സമുദ്രമദ്ധ്യമോ പർവതഗുഹകളോ ഒന്നും മനുഷ്യനേ മൃത്യു ആക്രമിക്കാതിരിക്കുന്നതിനുള്ള സ്ഥലമായിട്ട് ലോകത്തിൽ അറിയപ്പെടുന്നില്ല.

---

## ദണ്ഡവർഗ:

ദശമ:

മൂ: 1.

സബ്ബേതസന്തി ദണ്ഡസ്സ
സബ്ബേ ഭായന്തി മച്ചുനോ
അത്താനം ഉപമം കത്വാ
ന ഹനേയ്യ ന ഘാതയേ.

അന്വ:

| മൂ: ഭാ: | സം: |
|---|---|
| സബ്ബേദണ്ഡസ്സതസന്തി | സർവ്വേദണ്ഡാൽ ത്രസ്യന്തി |
| സബ്ബേമച്ചുനോ ഭായന്തി: | സർവേമൃത്യോഃ ബിഭ്യതി: |
| അത്താനം ഉപമം കത്വാ | ആത്മാനം ഉപമാനം കൃത്വാ |
| നഹനേയ്യ ന ഘാതയേ | ന ഹന്യാൽ നഘാതയേൽ |

അന്വ: —

സമസ്തജീവരാശികളും ദണ്ഡത്തേ ഭയപ്പെടുന്നു. സകല ജീവികളും മൃത്യുവിനെ ഭയപ്പെടുന്നു. അതുകൊണ്ട് സവ്ജീവികളെയും തന്നേപ്പോലെ വിചാരിച്ച് (അന്യന്മാർ തനിക്കു സങ്കടമുണ്ടാക്കിയാലെപ്രകാരമിരിക്കും എന്നതാലോചിച്ച്) യാതൊന്നിനേയും സങ്കടപ്പെടുത്തരുത്. യാതൊരു ജീവിയേയും കൊല്ലരുത്.

### മൂലം 2.

സബ്ബേതസന്തി ദണ്ഡസ്സ
സബ്ബേസം ജീവിതം പിയം
അത്താനം ഉപമം കത്വാ
ന ഹനേയ്യ ന ഘാതയേ.

അന്വ: —

ഭാ:—
സബ്ബേദണ്ഡസ്സതസന്തി
സബ്ബേസം ജീവിതം പിയം
അത്താനം ഉപമം കത്വാ
നഹനേയ്യ ന ഘാതയേ

സം:—
സർവ്വേദണ്ഡാൽ ത്രസ്യന്തി
സർവ്വേഷാം ജീവിതം പ്രി
യം, ആത്മാനം ഉപമാനം
കൃത്വാ ന ഹന്യാൽ നഘാതയേൽ

അർത്ഥം—

എല്ലാവരും ദണ്ഡത്തെ ഭയപ്പെടുന്നു. സകല ജീവികൾക്കും ജീവിതം പ്രിയമാകുന്നു. അതുകൊണ്ട്, സകല പ്രാണികളേയും തന്നെപ്പോലെ വിചാരിച്ച് യാതൊന്നിനേയും ദണ്ഡിക്കയോ ഹനിക്കയോ ചെയ്യരുത്.

### മൂ: 3

സുഖകാമാനിഭൂതാനി-യോദണ്ഡേനവിഹിംസതി
അത്തനോസുഖമേസാനോ-പേച്ചസോനലഭതേസുഖം

### മൂ: 4

സുഖകാമാനിഭൂതാനി-യോദണ്ഡേനനഹിംസതി
അത്തനോസുഖമേസാനോ-പേച്ചസോലഭതേസുഖം

അന്വ:-

മൂ: ഭാ:-
അത്തനോസുഖമേസാനോ
യോസുഖകാമാനിഭൂതാനി
ദണ്ഡേനവിഹിംസതി
സോ പേച്ചസുഖംനലഭതെ
അത്തനോസുഖമേസാനോ
യോ സുഖകാമാനിഭൂതാനി
ദണ്ഡേനനഹിംസതി, സോ
പേച്ചസുഖംലഭതേ-

സം:—
ആത്മനഃസുഖംഅന്വി
ഷ്യയഃസുഖകാമാനിഭൂ
താനിദണ്ഡേനവിഹിന
സ്തി. സഃ പ്രേത്യസുഖം
നലഭതേ-
ആത്മനഃസുഖമിച്ഛൻ
യഃസുഖകാമാനിഭൂതാനി
ദണ്ഡേന നഹിനസ്തി,
സഃ പ്രേത്യസുഖംലഭതേ-

അന: —

ഏതൊരുവൻ സ്വന്തം സുഖത്തിനായിട്ട്, സുഖത്തെ ആഗ്രഹിക്കുന്ന ജീവികളെ ദണ്ഡിക്കയും ഹിംസിക്കയും ചെയ്യുന്നു. അവൻ പരലോകത്തിൽ ഒരുവിധത്തിലുള്ള സുഖവും അനുഭവിക്കയില്ല. സ്വന്തം സുഖത്തെ ആഗ്രഹിച്ച് ഏതൊരുവൻ സുഖപ്രാത്ഥികളായ ഇതരജീവികളെ ദണ്ഡിക്കയോ ഹിംസിക്കയോ ചെയ്യുന്നില്ല, അവൻ പരലോകത്തിൽ അത്യന്തം സുഖമനുഭവിക്കുന്നു.

മൂ: 5

മാവോചഫരുസംകഞ്ചി-വുത്താപടിവദേയ്യുതം
ദുക്ഖാഹിസാരംഭകഥാ-പടിദണ്ഡാഫുസേയ്യുതം.

മൂ: 6.

സചേനേരേസിഅത്താനം-കംസോഉപഹതോയഥാ
ഏസപത്തോസിനിബ്ബാണം-സാരമ്ഭോതേനവിജ്ജതി

അന്വ:

| മൂ: ഭാ: | സം:- |
|---|---|
| കഞ്ചിഫരുസംമാവോച; | കഞ്ചിൽപരുഷംമാവോച |
| വുത്താതം പടിവദേയ്യു: | തൽഉക്താഃ ത്വാംപ്രതിവ |
| സാരംഭകഥാഹി ദുക്ഖാ | ദേയുഃസാരംഭകഥാഹിദുഃ |
| പടിദണ്ഡാതംഫുസേയ്യു, | ഖാഃപ്രതിദണ്ഡാഃത്വാംസ്പൃ |
| ഉപഹതോ കംസോയഥാ | ശേയുഃ-ഉപഹതംകാംസ്യ |
| അത്താനാസതംചേനേ | മിവ ആത്മാനം സ്വത്വംചേൽ |
| രേസി,ഏസനിബ്ബാണം | ന ഈരയസി. ഏഷഃ നിർവാ |
| പത്തോസി, സാരം ഭോ | ണംപ്രാപ്തോസി, സംരംഭഃ |
| തേനവിജ്ജതി. | തേന വിദ്യതേ- |

അന:—

ആരോടും കഠിനവാക്ക പറയരുത്. നീ ആരോടു കഠിനവാക്ക പറയുന്നുവോ അവൻ നിന്നോടുതന്നെ വീണ്ടും കക്കശവാക്ക പറയും. ക്രോധപൂണ്ണമായ പ്രത്യുത്തരം ദുഃഖപ്രദമാകുന്നു. ദണ്ഡത്തിന്റെ പ്രതിശബ്ദത്തിലുള്ള ദണ്ഡം നിന്നെത്തന്നെ സ്പശിക്കും. ഉടഞ്ഞ ഓട്ടിൻഖണ്ഡം എപ്രകാരം ശബ്ദരഹിതമായിരിക്കുന്നുവോ അതുപോലെ നീയും നിശ്ചലനായിരിക്കുക! വൃഥാവാക്ക പറയരുത്. എന്നാൽ നീ നിർവ്വാണം പ്രാപിക്കും. നിനക്ക് ആരോടും വിരോധം വേണ്ട

മൂ: 7

യഥാദണ്ഡേനഗോപാലോ
ഗാവോപാദയതി ഗോചരം
ഏവംജരാ ച മൃ ത്യു ച
ആയുംപാദയന്തി പ്രാണിനാം.

അന്വ:—

| മൂ: ഭാ:- | സം:- |
|---|---|
| യഥാഗോപാലോദണ്ഡേന | യഥാഗോപാലഃദണ്ഡേനഗാഃ |
| ഗാവോഗോചരംപാദയതി | ഗോചരംപ്രാജയതി,തഥാ - |
| ഏവംജരാചമൃത്യുച | ജരാചമൃത്യുശ്ച പ്രാണിനാം |
| പ്രാണിനംആയുംപാദയന്തി- | ആയുഃ പ്രാജയതഃ |

അന്വ:-

പശുപാലകൻ പശുക്കളെ വടികൊണ്ടടിച്ച് മേച്ചിൽ സ്ഥലത്തേക്ക് എപ്രകാരം നയിക്കുന്നുവോ, അപ്രകാരം ജരയും മൃത്യുവും ജീവ കളുടെ ജീവനെ — ആയുസ്സിനെ— അടിച്ചടിച്ച് മരണത്തിലേക്കു നയിക്കുന്നു.

മൂലം 8.

അഥപാപാനികമ്മാനി
കരംബാലോനബുജ്ഝതി
സേഹികമ്മേഹിദുമ്മേധോ
അഗ്ഗിദഡ്ഢോവതപ്പതി

അന്വ:

| മൂ: ഭാ:- | സം:- |
|---|---|
| അഥബാലോപാപാനി | ബാലഃപാപാനികമ്മാ |
| കമ്മാനികരംനബുജ്ഝതി, | ണികുർവ്വൻനബുധ്യതേ |
| ദുമ്മേധോസേഹികമ്മേഹി | ദുമ്മേധാഃസ്വൈഃക |
| അഗ്ഗിദഡ്ഢോവതപ്പതി | മ്മഭിഃ അഗ്നിദഗ്ദ്ധഇവ |
| | തപ്യതേ- |

അന്വ:-

മൂർഖൻ (മഠയൻ) പാപകർമ്മങ്ങളെ അറിവില്ലാതെ ചെയ്യുന്നു. ദുർബ്ബുദ്ധിയായ മനുഷ്യൻ തന്റെ കർമ്മത്താൽ നരകം പ്രാപിച്ച് അഗ്നിദഗ്ദ്ധനെപ്പോലെ തപിക്കുന്നു.

## മൂലം 9.

യോദണ്ഡേനഅദണ്ഡേസു
അപ്പദുട്ഠേസുദുസ്സതി
ദസന്നമഞ്ഞതരംഠാനം
ഖിപ്പമേവനിഗച്ഛതി-

10

വേദനം ഫരുസം ജാനിം
സരീരസ്സ ച ഭേദനം
ഗരുകം വാഽപി ആബാധം
ചിത്തക്ഖേപം വപാപുണേ.

11

രാജതോവാ ഉപസഗ്ഗം
അബ്ഭക്ഖാനം വ ദാരുണം
പരിക്ഖയം വ ഞാതീനം
ഭോഗാനം വ പഭങ്ഗുണം.

12

അഥവസ്സ അഗാരാനി
അഗ്ഗിഡഹതിപാവകോ
കായസ്സഭേദാ ദുപ്പഞ്ഞോ
നിരയം സോപപജ്ജതി.

അന്വ:-

മൂ: ഭാ:-

യോ അദണ്ഡേസു അപ്പ
ദുട്ഠേസു ദണ്ഡേന ദുസ്സതി,
ദസന്നം അഞ്ഞതരം ഠാനം
ഖിപ്പമേവ നിഗച്ഛതി-
ഫരുസംവേദനം ജാനിം
സരീരസ്സഭേദനം ഗരുകം
ആബാധം വാപിചിത്തക്
ഖേപം വരാജതോ
ഉപസഗ്ഗം വദാരുണം
അബ്ഭക്ഖാനം വഞാതീ
നം പരിക്ഖയം വ ഭോഗാനം

സം:-

യഃ അദണ്ഡ്യേഷു അ
പ്രദുഷ്ടേഷുദണ്ഡേന
ദുഷ്യതി, സ ദശാനാമന്യ
തമം സ്ഥാനം ക്ഷിപ്രമേ
വ നിഗച്ഛതി പരു
ഷാം വേദനാം ജ്യാനിം
ശരീരസ്യഭേദനം ഗുരു
കം ആബാധം വാപി
ചിത്തക്ഷേപം വാ
രാജതഃ ഉപസർഗ്ഗം
ദാരുണം അഭ്യാഖ്യാനം

പഭങ്ഗുണം വ പാപുണേ-
അഥവ അസ്സ അഗാരാനി
പാവകോ അഗ്ഗി ഡഹതി
ദുപ്പഞ്ഞോസോ
കായസ്സഭേദാനിരയം
ഉപപജ്ജതി

വാ ജ്ഞാതീനാം
പരിക്ഷയം വാ
ഭോഗാനാം പ്രഭഞ്ജനം വാ
പ്രാപ്നുയാൽ-
അഥവാ അസ്യ ആഗാരാണി
പാവകോ അഗ്നിർദ്ദഹതി
ദുഷ്പ്രജ്ഞഃ സഃകായസ്യഭേദാൽ
നിരയം ഉപപദ്യതേ.

അനു:-

ഏതൊരു മനുഷ്യൻ നിർദ്ദോഷികളും നിരപരാധികളുമായ വ്യക്തികളെ ദണ്ഡിക്കുന്നു, അവൻ അചിരേണ പത്തുവിധമുള്ള അധോഗതികളിൽ ഒന്നിനെ പ്രാപിക്കും. ഇപ്രകാരമുള്ള മനുഷ്യൻ കഠിനവേദനകളെയോ നാശത്തെയോ അംഗച്ഛേദനത്തെയോ മഹാരോഗത്തെയോ ഉന്മാദത്തെയോ രാജശാസനാ മൂലമുള്ള ദുഷ്കീർത്തിയെയോ അവിചാരിതമായ ഏതെങ്കിലും ആപത്തിനെയോ ബന്ധുവിനാശത്തെയോ ധനനാശത്തെയോ പ്രാപിക്കും. അഥവാ അവൻെറ ഗൃഹമാസകലം അഗ്നി ബാധിക്കുകയോ ചെയ്യും. ഈവിധം ദുർബുദ്ധിയായ മനുഷ്യൻ ദേഹാവസാനത്തിൽ നരകം പ്രാപിക്കുന്നു.

## മൂലം 13.

ന നഗ്ഗചരിയാനജടാ ന പങ്കാ
നാനാസകാഥണ്ഡില സായികാവാ
രജോവ ജല്ലം ഉക്കടികപ്പധാനം
സോധേന്തിമച്ചം അവിതിണ്ണകങ്ഖം.

അന്വ:

മൂ: ഭാ:

ന നഗ്ഗചരിയാ ന ജടാ
ന പങ്കാ ന അനാസകാ
നഥണ്ഡില സായികാവാ
നവ രജോവ ജല്ലം
ന ഉക്കടികപ്പധാനം
അവിതിണ്ണകങ്ഖം
മച്ചം സോധേന്തി.

സം:-

ന നഗ്നചര്യാ ന ജടാ
ന പങ്കാ ന അനശനം
സ്ഥണ്ഡിലശായി കാവാ
ന രജഃ ജലീയം ചന
ഉത്കടി കപ്പധാനം
അവിതീർണ്ണാകാംക്ഷം
മർത്ത്യംശോധയന്തി

അന്വ: —

നഗ്നചൎയ്യയോ ജടയോ പങ്കമോ അനശനമോ സ്ഥണ്ഡില ശയനമോ ധൂളികൎദ്ദമാദിലേപനമോ യോഗമാൎഗ്ഗോക്തമായ ആസനസ്ഥിതിയോ ആശയടങ്ങാത്ത മനുഷ്യനെ ശുദ്ധീകരിക്കാൻപൎയ്യാപ്തമല്ല.

മൂ: 14.

അലങ്കതോചേപിസമംചരേയ്യ
സന്തോദന്തോനിയതോബ്രഹ്മചാരീ
സവ്വേസുഭൂതേസുനിധായദണ്ഡം
സോബ്രാഹ്മണോസോസമണോസഭിക്ഖു.

അന്വ:

| മൂ: ഭാ:- | സം:- |
|---|---|
| യോഅലങ്കതേചേപി | യഃ അലങ്കൃതഃ അപി |
| സന്തോദന്തോനിയതോ | ശാന്തഃ ദാന്തഃനിയതഃ |
| ബ്രഹ്മചാരീ-സവ്വേസു | ബ്രഹ്മചാരീസൎവ്വ |
| ഭൂതേസുദണ്ഡംനിധായ | ഷേഷുഭൂതേഷുദണ്ഡംനിധായ |
| ശമംചരേയ്യ,സോബ്രാഹ്മണോ | ശമംചരേൽ,സഃബ്രാഹ്മണഃ |
| സോസമണോസഭിക്ഖു. | സഃശ്രമണഃസഃഭിക്ഷുഃ |

അന്വ:-

ഏതൊരു വ്യക്തി, അലംകൃതനാണെങ്കിലും ശാന്തനും ദാന്തനും സംയമിയും ബ്രഹ്മചാരിയുമായിരിക്കുന്നു, യാതൊരു പ്രാണിയിലും ദണ്ഡഃ നടത്താതെ-ഒരു ജീവിക്കും സങ്കടമുണ്ടാക്കാതെ-ശമമാചരിക്കുന്നു, അവനത്രെ ബ്രാഹ്മണൻ. അവനത്രേ ശ്രമണൻ. അവനത്രെ ഭിക്ഷു.

മൂ: 15.

ഹിരീനിസേധോപുരിസോ
കോചിലോകസ്മിംവിജ്ജതി
യോനിന്ദംഅപ്പബോധതി
അസ്സോഭദ്രോകസാമിവ.

അന്വ:-

മൂ: ഭാ:-

ലോകസ്മിംഹിരീനിസേധോ
കോചിപുരിസോവിജ്ജതി,
യോഭദ്രോഅസ്സോകസാ
മിവനിദ്ദംഅപ്പബോധതി

സം:-

ലോകേ, 'ഹ്രീ:' നിഷേധ:,
കശ്ചിൽപുരുഷഃവിദ്യ
തെ, യഃഭദ്രഃശ്വഃകശാ
മിവനിദ്രാംനപ്രബോധതി.

അന്വ:-

ഉത്തമാശ്വംകശാഘാതത്തെ സഹിക്കാത്തതുപോലെ ഏതൊരു മനുഷ്യൻ ലജ്ജകൊണ്ടു നിഷിദ്ധകർമ്മങ്ങളിൽനിന്നു വിരമിക്കുന്നോ അവൻ നിന്ദയ്ക്കു പാത്രീഭവിക്കുന്നില്ല.

മൂ: 16.

അസ്സോയഥാഭദ്രോകസാനിവിട്ഠോ
ആതാപിനോസംവേഗിനോഭവാഥ;
സദ്ധായസീലേനചവീരിയേനച
സമാധിനാധമ്മവിനിച്ഛയേനച
സമ്പന്നവിജ്ജാചരണാപതിസ്സതാ
പഹസ്സഥാദുക്ഖമിദംഅനപ്പകം,

അന്വ: —

മൂ: ഭാ: —

കസാനിവിട്ഠോ ഭദ്രോ അസ്സോ യഥാ ആതാപിനോ സംവേഗിനോ ഭവാഥ സദ്ധായ സീലേന ച വിരിയേന ച സമാധിനാ ധമ്മ വിനിച്ഛയേന ച സമ്പന്ന വിജ്ജാചരണാപതിസ്സതാ ഇദം അനപ്പകം ദു:ക്ഖം പ ഹ സ്സഥാ.

സം: —

കശാനിവിഷ്ടഃഭദ്രഃഅശ്വ ഇവ അതാപിനഃ സംവേഗിനഃ ഭവതഃ ശ്രദ്ധയാ ശീലേനച വീര്യ്യേണ ച സമാധിനാ ച ധർമ്മവിനിശ്ചയേന ച സമ്പന്ന വിദ്യാചരണാഃ പ്രതിസ്മൃതാഃ ഇദം അനല്പകംദുഃഖം പ്രഹാസ്യഥ.

അന്വ: —

സുശിക്ഷിതമായ ഉത്തമാശ്വം കശാഹതമായാൽ എപ്രകാരം ദ്രുതഗാമിയും ഉദ്യോഗിയുമാകുന്നുവോ അപ്രകാരം ഉദ്യോഗിയും കാര്യതല്പരനുമാകണം. ശ്രദ്ധ, ശീലം, വീര്യം, ധ്യാനം, വിചാരം ഇ

വകളാൽ പൂർണ്ണജ്ഞാനവും സദാചാരസമ്പന്നതയും സാധിച്ച് ദ്ദഢസ്മൃതിയോടുകൂടി ഇരുന്നാൽ ഈ വലിയ ദുഃഖത്തേ ജയിക്കാൻ കഴിയും.

മൂ: 17.

ഉദകം ഹി നയന്തി നേത്തികാ
ഉസുകാരാ നമയന്തി തേ ജനം
ദാരും നമയന്തി തച്ഛകാ
അത്താനം നമയന്തി സുബ്ബതാ

അന്വ: —

മൂ: ഭാ: —

നേത്തികാഹി ഉദകം
നയന്തി, ഉസുകാരാ
തേജനം നമയന്തി
തച്ഛകാ ദാരും നമയന്തി,
സുബ്ബതാ അത്താനം
ദമയന്തി.

സം: —

നേതൃകാഃ ഹി ഉദകം
നയന്തി, ഇഷുകാരാഃ
തേജനം നമയന്തി
തക്ഷകാഃ ദാരും നമയ
ന്തി, സുവ്രതാഃ ആത്മാ
നം ദമയന്തി

അർ: -

സേതുകാരികൾ (വരമ്പുണ്ടാക്കുന്നവർ) ജലത്തേ ഇഷ്ടാനുസരണം നയിക്കുന്നു. ബാണമുണ്ടാക്കുന്നവർ ബാണത്തെ ഇഷ്ടപോലെ വളയ്ക്കുന്നു, ശില്പികൾ വൃക്ഷത്തേ യഥേഷ്ടം പരിഷ്ക്കരിക്കുന്നു. അപ്രകാരം സുവ്രതരായ സാധുക്കൾ മനസ്സിനേ ഇഷ്ടപോലെ ദമനം ചെയ്യുന്നു.

---

# ദണ്ഡവർഗ്ഗഃ

ദശമഃ

# ജരാവർഗ്ഗഃ

(ഏകാദശ)

മൂലം 1.

കോനുഹാസോ കിമാനന്ദോ
നിച്ചം പജ്ജലിതേ സതി
അന്ധകാരേന ഓനദ്ധാ
പദീപം ന ഗവേസ്സഥ.

അന്വ:-

മൂ: ഭാ:-

(ഇമസ്മിം ലോകസന്നിവാസേ)
നിച്ചം പജ്ജലിതേ സതി
കോനു ഹാസോ കിമാനന്ദോ;
അന്ധകാരേന ഓനദ്ധാ
പദീപം ന ഗവേസ്സഥ

സം:-

(അസ്മിൻ ലോകേ) നിത്യം
പ്രജ്വലിതേ സതി (രാഗ
ദ്വേഷാദിഭിരിത്യർത്ഥഃ) കോ
നു ഹാസഃ കോ ആനന്ദഃ
അന്ധകാരേണ അവ
നദ്ധാഃ പ്രദീപം ന ഗവേഷയഥ.

അന്ന:-

ഈ ലോകത്തിൽ രാഗദ്വേഷാദികളായ അഗ്നികൾ സദാ ജ്വലിച്ചുകൊണ്ടിരിക്കുമ്പോൾ നിങ്ങൾക്ക് എന്തൊരാനന്ദമാണ്? നിങ്ങൾ അന്ധകാരത്താൽ ആവൃതരായിരിക്കുന്നുവെങ്കിലും പ്രദീപത്തെ—ജ്ഞാനപ്രദീപത്തെ അന്വേഷിക്കുന്നില്ല.

മൂലം ൨.

പസ്സ ചിത്തകതം ബിമ്ബം
അരുകായം സമുസ്സിതം
ആതുരം ബഹുസങ്കപ്പം
യസ്സ നത്ഥി ധുവം ഠിതി-

അന്വ:-

മൂ: ഭാ:-

ചിത്തകതം അരുകായം
സമുസ്സിതം ആതുരം
ബഹുസങ്കപ്പം ബിമ്ബം
പസ്സ, യസ്സ ധുവം ഠിതി നത്ഥി-

സം-

ചിത്രീകൃതം അരുകായം
സമുച്ഛ്രിതം ആതുരം ബഹു
സങ്കല്പം ബിംബം കായം പശ്യ
യസ്യ ധ്രുവാ സ്ഥിതിഃ നാസ്തി-

അന്ന:-

വസ്ത്രാഭരണവിഭൂഷിതവും വ്രണങ്ങളാൽ (ക്ഷതങ്ങളാൽ) നിറയപ്പെട്ടതും അസ്ഥികളാൽ നേരെ നിവിർത്തപ്പെട്ടതും രോഗയുക്തവും നാനാസങ്കല്പങ്ങളോടുകൂടിയതുമായ ദേഹത്തെ അവലോകനം ചെയ്യുക, അതിന് പരിവർത്തനരഹിതമായ സ്ഥായിത്വം ഇല്ലതന്നെ.

## മൂലം 3.

പരിജിണ്ണമിദംരൂപം
രോഗനിഡ്ഡംപഭങ്ഗുരം
ഭിജ്ജതിപൂതിസന്ദേഹോ
മരണന്തംഹിജീവിതം

അന്വയഃ-

| മൂ: ഭാ:- | സം:- |
|---|---|
| ഇദംരൂപംപരിജിണ്ണം | ഇദംരൂപംപരിജീർണ്ണം |
| രോഗനിഡ്ഡംപഭങ്ഗുരം, | രോഗനിഷ്ഠംപ്രഭങ്ഗുരം; |
| പൂതിസന്ദേഹോഭിജ്ജതി; | പൂതിസന്ദേഹോ(പൂതിയുക്തദേഹോ) |
| ജീവിതംഹിമരണന്തം | ഭിദ്യതേ,ജീവിതംഹി മരണാന്തം |

അർത്ഥം:-

ഈ ശരീരം രോഗത്തിന്റെ ഉത്ഭവസ്ഥാനവും ക്ഷയിക്കശീലമുള്ളതും ഭംഗുരവുമാകുന്നു. ദുർഗ്ഗന്ധയുക്തമായ ദേഹം ഭഗ്നമായിത്തീരും. ജീവിതം മരണത്തിൽ അവസാനിക്കുന്നു.

## മൂലം 4.

യാനിമാനി അപത്ഥാനി
അലാപൂനേവ സാരദേ
കാപോതകാനി അട്ഠീനി
താനിദിസ്വാനകാരതി

അന്വയ:-

| മൂ: ഭാ:- | സം:- |
|---|---|
| യാനിമാനിസാരദേഅലാ | യാനീമാനീശരദിഅലാബൂ |
| പൂനേവഅപത്ഥാനി | നിവഅപാസ്താനികാപോ |
| കാപോതകാനിഅട്ഠീനി | തകാനിഅസ്ഥീനി,താനി |
| താനിദിസ്വാനകാരതി | പശ്യതഃകാരതിഃ? |

അർത്ഥം:-

ശരൽക്കാലത്തിലെ ചുരക്കായ്കളെപ്പോലെ ഉപേക്ഷിക്കപ്പെട്ടവയും കപോതങ്ങളെപ്പോലെ ശുഭ്രങ്ങളുമായ ഈ അസ്ഥികളെക്കണ്ടിട്ടു ഇതിനേക്കുറിച്ചു് ആർക്കു് ആസക്തി ഉണ്ടാകും?

### മൂലം 5.

അട്ഠീനം നഗരം കതം
മാംസ ലോഹിത ലേപനം
യത്ഥജരാ ചമച്ചു ച
മാനോമക്ഖോ ച ഒഹിതോ

അന്വയം.

മൂ: ലാ:—

അട്ഠിനം നഗരം മാംസലോഹിതലേപനം കതം, യത്ഥ ജരാ ച മച്ചു മാനോ മക്ഖോ ച ഓഹിതോ.

സം:—

അസ്ഥ്നാം നഗരംമാംസലോഹിതലേപനംകൃതം, യത്ര ജരാ ച മൃത്യുശ്ച മാനശ്ച മ്രക്ഷശ്ച അവഹിതഃ

അർ:—

അസ്ഥികളാൽ നിർമ്മിതവും രക്തമാംസങ്ങളാൽ ലേപനം ചെയ്യപ്പെട്ടതുമായ ശരീര നഗരത്തിൽ ജരാമൃത്യുക്കളും അഹങ്കാരവും കാപട്യവും വാസം ചെയ്യുന്നു.

### മൂലം 6.

ജീരന്തിവേ രാജരഥാ സുചിത്താ
അഥോസരീരമ്പിജരം ഉപേതി
സതഞ്ചധമ്മോ ന ജരം ഉപേതി
സന്തോഹ വേപബ്ഭിപ വേദയന്തി

അന്വയം.

മൂ: ലാ:—

സുചിത്താ രാജ രഥാവേ ജീരന്തി, അഥോ സരീരമ്പിജരം ഉപേതി, സതഞ്ച ധമ്മോ നജരം ഉപേതി; (ഇതി) ഹവേ സന്തോ സബ്ഭി പവേദയന്തി.

സം:—

സുചിത്രാഃ രാജരഥാഃ വൈ ജീര്യന്തി അഥ ശരീരമപി ജരാം ഉപൈതി (ഇതി)സന്തഃ വൈ സദ്ഭ്യഃ പ്രവേദയന്തി.

അർ:—

രാജാക്കന്മാരുടെ മോടിയേറിയ രഥങ്ങളും അപ്രകാരം ശരീരങ്ങളും ജീർണ്ണത പ്രാപിക്കുന്ന സജ്ജനങ്ങളുടെ (ബുദ്ധൻ മുതലാ

യ സാധുക്കളുടെ) ധമ്മം ഒരിക്കലും നാശം പ്രാപിക്കുന്നില്ല. ശമധനന്മാരായ പുരുഷന്മാർ സാധുക്കളോട് ഇപ്രകാരമാണ് പറഞ്ഞിട്ടുള്ളത്.

മൂലം 7.

അപ്പസ്സുതായം പുരിസോ
ബലിവദ്ദോവ ജീരതി
മംസാനി തസ്സ വഡ്ഢന്തി
പഞ്ഞാ തസ്സ ന വഡ്ഢതി

അന്വയം.

മൂ: ഭാ:—

അപ്പസ്സുതാ അയം പുരിസോ ബലിവദ്ദോവ ജീരതി; തസ്സ മംസാനി വഡ്ഢന്തി, തസ്സ പഞ്ഞാ ന വഡ്ഢതി.

സം:—

അല്പശ്രുതഃ പുരുഷഃ ബലീവർദ്ദ ഇവ ജീര്യതി, തസ്യ മാംസാനി വർദ്ധന്തേ, തസ്യ പ്രജ്ഞാ ന വർദ്ധതേ.

അർ:—

ജ്ഞാനഹീനനായ പുരുഷൻ കേവലം വൃഷഭം എന്നതുപോലെ വൃദ്ധനായിത്തീരുന്നു. അവന്റെ മാംസങ്ങൾ വർദ്ധിച്ചുകൊണ്ടിരിക്കുന്നു. പ്രജ്ഞയാകട്ടെ അല്പംപോലും വർദ്ധിക്കുന്നില്ല.

മൂലം 8.

അനേകജാതി സംസാരം
സന്ധാ വിസ്സം അനിബ്ബിസം
ഗഹ കാരകം ഗവേസന്തോ
ദുക്ഖാ ജാതി പുനപ്പുനം.

മൂലം 9.

ഗഹ കാരക ദിട്ഠോസി
പുനഗേഹം നകാഹസി
സബ്ബാതേ ഫാസുകാ ഭഗ്ഗാ
ഗഹക്രൂടം വിസങ്ഖിതം
വിസങ്ഖാരഗതം ചിത്തം
തണ്ഹാനം ഖയമജ്ഝഗാ.

അന്വ:—

മൂ: ഭാ:—

ഗഹകാരകം ഗവേസന്തോ
അനിബ്ബിസം അനേകജാതി
സംസാരം സന്ധാവിസ്സം,
പുനപ്പുനം ജാതി ദുക്ഖാ,
ഗഹകാരക, ദിട്ഠോസി,
പുന ഗേഹം ന കാഹസി,
തേ സബ്ബാഫാസുകാഭഗ്ഗാ
ഗഹകൂടം വിസങ്ഖിതം,
വിസങ്ഖാരഗതം ചിത്തം
തൺഹാനം ഖയം അജ്ഝഗാ-

സം:—

ഗൃഹകാരകം ഗവേഷ
യൻ അനിവിശമാനഃ
അനേകജാതി സംസാ-
രം സമധാവിഷം, പുനഃ
പുനഃ ജാതിർദുഃഖാ-ഗൃ
ഹകാരക, ദൃഷ്ടോഽസി,
പുനഃഗൃഹം നകരിഷ്യ
സി, സർവ്വാഃ തേ പാർശ്വി
കാ ഭഗ്നാഃ ഗൃഹകൂടം
വിസംസ്കൃതം, വി
സംസ്കാരഗതം ചിത്തം
തൃഷ്ണാനാം ക്ഷയം
അദ്ധ്യഗാത്.

അർ:—

ദേഹമാകുന്ന ഗൃഹത്തെ നിർമ്മിച്ചു ആളിനെ അന്വേഷിച്ചു, എന്നാൽ അദ്ദേഹത്തെ കാണാതെ എത്രയോ പ്രാവശ്യം ചുറ്റിത്തിരിഞ്ഞു. എത്രതവണ സംസാരത്തിൽ ജന്മമെടുത്തു, വീണ്ടും വീണ്ടുമുള്ള ഈ ജന്മഗ്രഹണം ദുഃഖകരംതന്നെ. ഹേ ഗൃഹകാരക! ഈ പ്രാവശ്യം നിന്നെക്കണ്ടു. ഇനിയും ഗൃഹനിർമ്മാണം ചെയ്വാനെളുപ്പമില്ല. നിന്റെ സകല ഗൃഹോപകരണങ്ങളും തകർന്നുപോയി. ഗൃഹകൂടം നഷ്ടമായിപ്പോയി. നിർവ്വാണം പ്രാപിച്ചു—സംസ്കാരസമൂഹങ്ങളിൽനിന്നു വിമുക്തമായ—എന്റെ ചിത്തത്തിലുള്ള സകല തൃഷ്ണകളും നശിച്ചിരിക്കുന്നു.

## മൂലം 10.

അചരിത്വാ ബ്രഹ്മചരിയം
അലദ്ധായൊബ്ബനേ ധനം
ജിണ്ണകൊഞ്ചാഽവഝായന്തി
ഖീണമച്ഛേവ പല്ലലേ

അന്വ:-

മൂ: ഭാ:-

ബ്രഹ്മചരിയം അചരിത്വാ
യൊബ്ബനേ ധനം അലദ്ധാ
ഖീണമച്ഛേവപല്ലലേ
ജിണ്ണകൊഞ്ചെ ഇവ
ഝായന്തി

സം:-

ബ്രഹ്മചര്യം അചരി-
ത്വാ യൌവനേ ധനം
അലബ്ധ്വാ ജനാഃ
ക്ഷീണമത്സ്യേ പല്വലേ
ജീൎണ്ണ ക്രൌഞ്ചാ ഇവ
ക്ഷീയന്തി.

അന:—

ബ്രഹ്മചര്യമനുഷ്ഠിക്കാതെയും യൌവനത്തിൽ ധനസമ്പാദനം ചെയ്യാതെയുമിരുന്നാൽ മത്സ്യമില്ലാത്തതായ കുളത്തിലെ വൃദ്ധനായ ക്രൌഞ്ചത്തേപ്പോലെ ചിന്താ (ദുഃഖ) മഗ്നനായിരിക്കുവാനിടയാകും.

മൂലം 11.

അചരിത്വാ ബ്രഹ്മചരിയം
അലദ്ധായൊബ്ബനേ ധനം
സേന്തി ചാപാതിഖീണാ'വ
പുരാണാനി അനുത്ഥുനം.

അന്വ:-

മൂ:ഭാ:-

ബ്രഹ്മചരിയംഅചരിത്വാ
യൊബ്ബനേധനംഅലദ്ധാ
പുരാണാനിഅനുത്ഥനം
അതിഖീണോചാപോ'വസേന്തി

സാ:-

ബ്രഹ്മചര്യംഅചരിത്വാ
യൌവനേധനംഅലബ്ധ്വാ
പുരാണാനിഅനുതനാൻ
അതിക്ഷീണഃചാപഇവശേരതേ

അന:-

ബ്രഹ്മചര്യം അനുഷ്ഠിച്ചില്ലെങ്കിൽ, യൌവനത്തിൽ ധനം സമ്പാദിച്ചില്ലെങ്കിൽ, പഴയകാര്യങ്ങളെ വിചാരിച്ചു അനുശോചിച്ചുകൊണ്ടു ബാണം പൊയ്പോയ വില്ലുപോലെ കിടക്കേണ്ടിവരും.

ന്തി തസ്മാതസിനം വിനോദയേ ഭിക്ഖു അത്തനോ വിരാഗം അകംങ്ഖീ.

ർപ്പന്തി, തസ്മാൽ തസ്യാഃ വിനോദായ ഭിക്ഷുഃ ആത്മനഃ വിരാഗം ആകാങ്ക്ഷീ:-

അനു:—

ആശാബദ്ധനായ മനുഷ്യൻ വലയിൽപ്പെട്ട മുയൽപോലെ വീണ്ടും വീണ്ടും ചുററിത്തിരിയുന്നു. അതിനാൽ ഭിക്ഷുവായ പുരുഷൻ തൃഷ്ണാനിവാരണത്തിനായിട്ട് വൈരാഗ്യത്തെ ആഗ്രഹിക്കണം.

## മൂലം 11.

യോനിബ്ബനഥോ വനായിമുത്തോ
വനമുത്തോവനമേവധാവതി.
തം പുഗ്ഗലമേവപസ്സഥ
മുത്തോ ബന്ധന മേവധാവതി.

അന്വയം.

മൂ: ഭാ: —

യോ നിബ്ബനഥോ വനായിമുത്തോ വനമുത്തോ വനമേവ ധാവതി, തം പുഗ്ഗലമേവ പസ്സഥ മുത്തോ ബന്ധന മേവ ധാവതി.

സം:—

യഃ നിർവ്വാണാർത്ഥീ (വനാൽ ബഹിരാഗന്തും അഭിലാഷീ സൻ; പക്ഷാന്തരേ നിർവ്വാണാർത്ഥീ നിർവ്വാണം അധിഗന്തും പ്രാർത്ഥയമാനസ്സൻ) വനായി മുക്തഃ (വനാൽ —അരണ്യാൽ അധിമുക്തഃ നിഷ്ക്രാന്തഃ പക്ഷാന്തരേ വനേന അഭിലാഷേണ —അധി മുക്തോ വിഹീനഃ) വനമുക്തഃ (നിസ്പൃഹഃ) വനം ഏവ ധാവതി, തം പുരുഷം പശ്യത, സ: മുക്ത: ബന്ധന മേവ ധാവതി.

അനു:–

മോക്ഷാർത്ഥിയായ പുരുഷൻ നിസ്പൃഹനായിരുന്നിട്ട് വീണ്ടും ആശയ്ക്ക് അധീനനാകുന്നു, എന്നാൽ, അവൻ മുക്തിലാഭത്തിന് അവകാശിയാണെങ്കിലും ആശാബന്ധത്താൽ കേവലം ബ

ബന്ധനായിത്തീരുന്നു. നിർവ്വാണാർത്ഥിയായ ഒരുവൻ തൃഷ്ണയേ ത്യജിച്ചു വീണ്ടും അതിനുതന്നെ അധീനനായാൽ അവൻ യഥാർത്ഥത്തിൽ മുക്തനല്ല, ബദ്ധനായിത്തന്നെ ഇരിക്കുന്നു.

## മൂലം 12.

ന തം ദല്ഹം ബന്ധനമാഹുധീരാ
യദായസം ദാരുജം പബ്ബജഞ്ച
സാരത്ത രത്താ മണികുണ്ഡലേസു
പുത്തേസു ദാരേസുച യാ അപേക്ഖാ

അന്വ:

മൂ: ഭാ:-

ധീരാ തം ദല്ഹം ബന്ധനം ന ആഹു യദായസം ദാരുജം പബ്ബജഞ്ച; മണികുണ്ഡലേസു പുത്തേസു ദാരേസു ച യാ അപേക്ഖാ സാരത്തരത്താ ആഹുതി.

സം:-

ധീരാഃ തൽ ബന്ധനാ ദൃഢം ന ആഹുഃ യൽ ആയസം ദാരുജം പർവ്വജം ചമണികുണ്ഡലേഷു പുത്രേഷു ദാരേഷു യാ അപേക്ഷാതാ മേവദൃഢാം ബന്ധനമിതി ആഹുഃ

അന്വ:-

പണ്ഡിതന്മാർ, ലോഹംകൊണ്ടോ തടികൊണ്ടോ കയറു മുതലായവ കൊണ്ടോ ഉള്ള ബന്ധനത്തെ ദൃഢമായ ബന്ധനമെന്നു പറയുന്നില്ല. ഭാര്യാപുത്രാദികൾ മണികുണ്ഡലങ്ങൾ എന്നിവയേക്കുറിച്ചുള്ള അത്യാസക്തിയേത്തന്നെയാണ് ദൃഢമായ ബന്ധനമെന്നു പറയുന്നതു്.

## മൂ: 13.

ഏതം ദല്ഹം ബന്ധനമാഹുധീരാ
ഓഹാരിനം സിഥിലം ദുപ്പമുഞ്ചം
ഏതമ്പി ഛേത്വാന പരിബ്ബജന്തി
അനപേക്ഖിനോ കാമസുഖം പഹായ

അന്വ:-

മൂലഭാ:-

ഓഹാരിനം സിഥിലം ദുപ്പമുഞ്ചം ഏതം ബന്ധനം ധീരാ ദല്ഹം

സം:

അപഹാരി ശിഥിലം ദുഷ്പ്ര മോചം ഏതൽബന്ധനംധീരാഃ

ആള്ഹ ഏതമ്പി ഛേത്വാന
കാമസുഖം പഹായ അന
പേക്ഖിനോ പരിബ്ബജന്തി

ദൃഢം ആഹുഃ ഏതദപിഛി
ത്വാ കാമസുഖം പ്രഹായ അന
പേക്ഷിണഃ പരിവ്രജന്തി

അർത്ഥം -

മനുഷ്യരെ ആകർഷിച്ച് അധഃപതിപ്പിക്കുന്നതും നിസ്സാരവും ഉപേക്ഷിക്കാൻ വളരെ പ്രയാസമുള്ളതുമായ ബന്ധനത്തെയാണ് ബുദ്ധിമാന്മാർ ദൃഢബന്ധനമെന്നു പറയുന്നത്. ആ ബന്ധനത്തെ ഛേദിച്ച് (പുത്രസ്നേഹാദികളെ ത്യജിച്ച്) നിരാശികളായ പുരുഷന്മാർ പരിവ്രാജകഭാവമവലംബിക്കുന്നു.

## മൂ: 14.

യേ രാഗരത്താനുപതന്തിസോതം
സയം കതം മക്കടകോവജാലം
ഏതമ്പി ഛേത്വാന വജന്തിധീരാ
അനപേക്ഖിനോ സബ്ബദുക്ഖംപഹായ

അന്വ:-

മൂ: ഭാ:-

യേ രാഗരത്താ സയംകതം
മക്കടകോവജാലം സോതം
അനുപതന്തി, ധീരാ ഏതമ്പി
ഛേത്വാന സബ്ബദുക്ഖാ
പഹായ അനപേക്ഖിനോ
വദന്തി.

സം:-

യേ രാഗരക്താഃ സ്രോതഃ
അനുപതന്തി-അനുധാവന്തി,
(തേ) സ്വയംകൃതം ജാലം
മർക്കടക ഇവ അനുപതന്തി
ധീരാഃ ഏതദപി ബന്ധനം
ഛിത്വാ സർവ്വദുഃഖം പ്രഹായ
അനപേക്ഷിണഃ വ്രജന്തി.

അർത്ഥ: —

ചിലന്തി, അതിനാൽ ഉണ്ടാക്കപ്പെടുന്നതായ വലയിൽ കുടുങ്ങി അതിൽ വീണുപോകുന്നതുപോലെ രാഗാസക്തരായ മനുഷ്യർ തങ്ങളാൽ ഉണ്ടാക്കപ്പെടുന്ന ആശാസ്രോതസ്സിലകപ്പെട്ട് അതിനെ പിൻതുടരുന്നു. പണ്ഡിതൻ ഈ രാഗമാകുന്ന വലയെ ഛേദിച്ചിട്ട് ആസക്തിരഹിതനായി സർവ്വദുഃഖങ്ങളിൽനിന്നും മുക്തനാകുന്നു.

## മൂലം 15.

മുഞ്ചപുരേ മുഞ്ചപച്ഛതോ
മജ്ഝമുഞ്ച ഭവസ്സ പാരഗൂ
സവ്വത്ഥ വിമുത്തമാനസോ
ന പുന ജാതി പരം ഉപേഹസി

അന്വ:—

മൂ: ഭാ:-

പുരേമുഞ്ചപച്ഛതോ മുഞ്ച ഭവസ്സപാരഗൂ; സവ്വത്ഥ വിമുത്തമാനസോ ജാതിജരം ന പുന ഉപേഹിസി.

സം:-

പുരഃമുഞ്ച പശ്ചാൽ മുഞ്ച മദ്ധ്യേമുഞ്ച ഭവസ്യ പാരഗഃ സർവ്വഥാ വിമുക്തമാനസഃ പുനഃജാതി ജരാം ന ഉപൈഷി.

അന്ന: —

നീ മുമ്പിലോ പിമ്പിലോ മദ്ധ്യഭാഗത്തോ എന്തെല്ലാം നിൻേറതായി കാണുന്നുവോ അവയെ എല്ലാം ത്യജിച്ച സംസാരത്തിനപ്പുറം പോകുക! സർവ്വഥാ വിമുക്തചിത്തനായാൽ ജരാമരണങ്ങൾ വീണ്ടും നിന്നെ ബാധിക്കുകയില്ല

## മൂലം 16.

വിതക്കപമഥിതസ്സ ജന്തുനോ
തിവ്വരാഗസ്സസുഭാനപസ്സിനോ
ഭിയ്യോ തൺഹാ പവഡ്ഢതി
ഏസഖോ ദൾഹം കരോതിബന്ധനം

അന്വ:-

മൂ: ഭാ:-

വിതക്കപമഥിസ്സതിവ്വരാഗസ്സ സുഭാനപസ്സിനോ ജന്തുനോ തൺഹാഭിയ്യോപവഡ്ഢതി ഏസഖോ ബന്ധനം ദൾഹം കരോതി

സം:-

വിതക്കപ്രമഥിതസ്യതീവ്രരാഗസ്യശുഭാനദർശിനഃജന്തോ തൃഷ്ണാ ഭൂയഃ വർദ്ധതേ ഏഷഃ ഖലുബന്ധനംദൃഢം കരോതി

അന്ന:-

സന്ദേഹത്താൽ ചപലമനസ്സായും രാഗദ്വേഷമോഹങ്ങളാൽ പീഡിതനായും അതിയായ അനുരാഗത്താൽ ഇന്ദ്രിയങ്ങൾ

ക്ക് അധീനനായും സുഖലോലുപനായുമിരിക്കുന്ന മനുഷ്യന് തൃഷ്ണ കലശലായി വർദ്ധിക്കുന്നു. അവൻ നിശ്ചയമായും തന്റെ ബന്ധത്തെ (സംസാരബന്ധത്തെ) ഏററവും ദൃഢമാക്കുന്നു.

## മൂലം 17.

വിതക്കൂപസമേ ചയോരതോ
അസുഭം ഭാവയതി സദാസതോ
ഏസഖോ വ്യക്തി കാഹിതി
ഏസച്ഛേജ്ജതി മാരബന്ധനം

അന്വ:-

മൂ: ഭാ:-

യോ ച വിതക്കൂപസമേ രതോ, സതോസദാ അസുഭം ഭാവയതി, ഏസഖോ മാരബന്ധനം വ്യക്തികാഹിതീ ഏസച്ഛേജ്ജതി

സം:-

യഃ ച വിതർക്കോപശമേരതഃ സദാ സ്മൃതഃ അശുഭംഭാവയതി ഏഷഃ ഖലുമാരബന്ധനം വ്യന്തീ കരിഷ്യതി, ഏഷഖലുഛേത്സ്യതി

അത:—

ഏതൊരു പുരുഷൻ സന്ദേഹങ്ങളുടെയും രാഗദ്വേഷമോഹങ്ങളുടെയും ഉപശമത്താൽ ആനന്ദിക്കയും എല്ലായ്പ്പോഴും സ്മൃതിയോടുകൂടി ശരീരാദികളുടെ അപവിത്രതയെക്കുറിച്ച് വിചാരിക്കയും ചെയ്യുന്നു, അവൻ മാരന്റെ സർവ്വബന്ധനങ്ങളെയും ധ്വംസിക്കുന്നു.

## മൂ: 18.

നിട്ഠങ്ഗതോഅസന്താസീ
വീതതൺഹോഅനങ്ഗണോ
ഉഛിജ്ജഭവസല്ലാനി
അന്തിമോയംസമുസ്സയോ

അന്വയം

മൂ: ഭാ:-

നിഠങ്ഗതോഅസന്താസീ
വീതതൺഹോ അനങ്ഗണോ
ഭവസല്ലാനി ഉച്ഛിജ്ജ,
അയംഅന്തിമോസമുസ്സയോ-

സം:-

നിഷ്ഠാംഗത: അസന്ത്രാസീ
വീതതൃഷ്ണഃ അനങ്ഗനഃ
ഭവശല്യാനിഉത്സൃജ്യ
അയംസമുഛ്റയഃ അന്തിമഃഭവന്തി

അന:—

ഏതൊരു വ്യക്തി ഭയശൂന്യനും തൃഷ്ണാഹീനനും പാപരഹിതനുമായി, അർഹത്വം പ്രാപിച്ചിരിക്കുന്നു, അവൻ സംസാരദുഃഖം ത്യജിക്കാൻ ശക്തനാകുന്നു. അവൻ വീണ്ടും ശരീരം ധരിക്കേണ്ടതായി വരികയില്ല.

മൂ: 19

വീതതൺഹോ അനാദാനോ
നിരുത്തിപദകോവിദോ
അക്ഖരാനം സന്നിപാതം
ജഞ്ഞാ പൂർവ്വാപരാനി ച
സവേ അന്തിമസാരീരോ
മഹാപഞ്ഞോതി വുച്ചതി.

അന്വ:—

| മൂ: ഭാ:— | സം:— |
|---|---|
| വീതതൺഹോ അനാദാനോ | വീതതൃഷ്ണഃ അനാദാനഃ |
| നിരുത്തിപദകോവിദോ | നിരുക്തിപദകോവിദഃ |
| അക്ഖരാനം സന്നിപാതം | അക്ഷരാണാം സന്നിപാതം |
| പൂർവ്വാപരാനി ച ജഞ്ഞാ സവേ | പൂർവ്വാപരാണി ച ജാനാതി, |
| അന്തിമസാരീരോ മഹാ | സഃ വൈ അന്തിമശാരീരഃ |
| പഞ്ഞോ — മഹാ | മഹാ പ്രാജ്ഞഃ മഹാപുരുഷഃ |
| പുരിസോതി വുച്ചതി. | ഇതി ഉച്യതേ. |

അന:—

തൃഷ്ണാശൂന്യനും ആസക്തി ഇല്ലാത്തവനും ശബ്ദാർത്ഥങ്ങളുടെ മർമ്മം ഗ്രഹിച്ച് പദവാക്യങ്ങളുടെ പ്രയോഗവിധങ്ങളെയും അവയുടെ പൂർവ്വാപരഭേദങ്ങളെയും അറിഞ്ഞിട്ടുള്ള പുരുഷൻ അന്തിമശരീരനാകുന്നു. വിജ്ഞാനിയായ ആ വ്യക്തിയെ മഹാപ്രാജ്ഞനെന്നും മഹാപുരുഷനെന്നും പറയുന്നു.

മൂലം 20.

സവ്വാഭിഭൂസവ്വവിദൂഹമസ്മി
സവ്വേസു ധമ്മേസു അനൂപലിത്തോ
സവ്വഞ്ജഹോ തൺഹക്ഖയേ വിമുത്തോ
സയം അഭിഞ്ഞായ കമുദ്ദിസേയ്യം.

25

അന്വ:-

മൂ: ഭാ:-

അഹംസബ്ബാഭിഭൂസബ്ബവിദൂ
സബ്ബേസുധമ്മേസു,അനുപ
ലിത്തോഅസ്മിസബ്ബഞ്ജ
ഹോതൺഹക്ഖയേവിമു-
ത്തോസയംഅഭിഞ്ഞായകം
ഉദ്ദിസേയ്യം?

സം:-

അഹംസർവ്വാഭിഭൂഃസർവ്വവിൽ
സർവ്വേഷുധർമ്മേഷുഅനുപലിപ്തഃ
സർവ്വംജഹഃതൃഷ്ണാക്ഷയേവിമുക്തഃ
(ഇതി)സ്വയംഅഭിജ്ഞായകം
ഉദ്ദിശേയം?

അന്ന:-

ഞാൻ സകലരിപുക്കളെയും തോല്പിച്ചിരിക്കുന്നു. സർവ്വവിഷയങ്ങളും അറിഞ്ഞിരിക്കുന്നു. ഞാൻ ഒരു വസ്തുവിലും ആഗ്രഹമുള്ളവനല്ല. ഞാൻ സമസ്തവും ത്യജിച്ചിരിക്കുന്നു, ഇത്യാദി സ്വയമേ അറിഞ്ഞിട്ട് ആരെ ഉപദേഷ്ടാവായി സ്വീകരിക്കാം?

## 21

സബ്ബദാനം ധമ്മദാനം ജിനാതി
സബ്ബം രസം ധമ്മരസോ ജിനാതി
സബ്ബം രതിം ധമ്മ രതീ ജിനാതി
തൺഹക്ഖയോ സബ്ബ ദുഃഖം ജിനാതി

അന്വ:-

മൂ: ഭാ:-

ധമ്മദാനം സബ്ബദാനം ജി
നാതി, ധമ്മരസോസബ്ബം
രസംജിനാതി, ധമ്മരതീ
സബ്ബം രതിം ജിനാതി, തൺ
ഹക്ഖയോ സബ്ബദുഃഖം ജി
നാതി.

സം:-

ധർമ്മദാനം സർവ്വദാനം ജയതി
ധർമ്മരസഃ സർവ്വരസംജയതി
ധർമ്മരതിഃ സർവ്വരതിം ജയതി
തൃഷ്ണായഃ ക്ഷയഃ സർവ്വദുഃഖം
ജയതി.

അന്ന:-

ധർമ്മോപദേശം നൽകുന്നതിനേക്കാൾ വലുതായ ദാനം ഇല്ല. ധർമ്മത്തിന്റെ മാധുര്യം സകല രസങ്ങളേക്കാളും ഉൽകൃഷ്ടമാകുന്നു. ധർമ്മബോധത്താൽ സിദ്ധിക്കുന്ന ആനന്ദം—സംതൃപ്തി—എല്ലാ ആനന്ദത്തെയും ജയിക്കുന്നു. തൃഷ്ണയുടെ ക്ഷയം സർവ്വദുഃഖങ്ങളെയും ജയിക്കുന്നു.

### മൂലം 22.

ഹനന്തിഭോഗാദുമ്മേധം
നോചേപാരഗവേസിനോ
ഭോതഗൺഹായദുമ്മേധോ
ഹന്തിഅഞ്ഞേവഅത്തനം

അന്വ:-

| മൂ: ഭാ:- | സം:- |
|---|---|
| ഭോഗാദുമ്മേധംഹനന്തിനോചേ | ഭോഗാഃ ദുർമ്മേധസംഘ്നന്തിന |
| (സോ)പാരഗവേസിനോ; | ചേൽപാരഗവേഷിദു- |
| ദുമ്മേധോഭോഗതൺഹായ | ർമ്മേധാഃഭോഗതൃഷ്ണയാ |
| അഞ്ഞെവഅത്തനംഹന്തി. | അന്യമ്ഇവആത്മാനംഹന്തി. |

അർ:-

ജനനമരണപ്രവാഹരൂപമായ സംസാരത്തേ കടക്കുവാൻ ഇച്ഛയില്ലാത്ത ദുർബുദ്ധിയായ മനുഷ്യനേ ഭോഗങ്ങൾ നശിപ്പിക്കുന്നു. ബുദ്ധിശൂന്യനായ അവൻ ഭോഗതൃഷ്ണയാൽ അന്യനെപ്പോലെ തന്നേ നശിപ്പിക്കുന്നു.

### മൂലം 23.

തിണദോസാനിഖേത്താനി
രാഗദോസാഅയംപജാ,
തസ്മാഹിവീതരാഗേസു
ദിന്നംഹോതിമഹപ്ഫലം.

അന്വ:-

| മൂ: ഭാ:- | സം:- |
|---|---|
| ഖേത്താനിതിണദോസാനി | ക്ഷേത്രാണിതൃണദോഷൈഃ |
| അയംപജാരാഗദോസാ, | ഇയംപ്രജാരാഗദോഷൈഃ |
| തസ്മാഹിവീതരാഗേസു | തസ്മാൽവീതരാഗേഷുദത്തം |
| ദിന്നംമഹപ്ഫലംഹോതി | മഹാഫലംഭവതി. |

അർ:-

വയലുകൾ കളകളെക്കൊണ്ടു നിറഞ്ഞാൽ നിഷ്ഫലമാകുന്നു. രാഗം വർദ്ധിച്ചിട്ട് ലോകം നശിക്കുന്നു, രാഗരഹിതന്മാരായ സജ്ജനങ്ങൾക്ക് നൽകപ്പെടുന്ന ദാനം വളരെ ഫലമുള്ളതാകുന്നു.

### മൂലം 24.

തിണദോസാനി ഖേത്താനി
ദോസദോസാ അയം പജാ
തസ്മാഹി വീതദോസേസു
ദിന്നം ഹോതി മഹപ്ഫലം

അന്വ:-

| മൂലഭാ:- | സം:- |
|---|---|
| ഖേത്താനി തിണദോസാനി അയം | ക്ഷേത്രാണി തൃണദോഷൈഃ |
| പജാ ദോസദോസാ തസ്മാഹി | ഇയം പ്രജാഃ ദ്വേഷദോഷൈഃ |
| വീതദോസേസു ദിന്നം | തസ്മാദ്ധി വീതദ്വേഷേഷു |
| മഹപ്ഫലം ഹോതി. | ദത്തം മഹാഫലം ഭവേതി. |

അർ:-

വയലുകൾ തൃണബാഹുല്യത്താൽ ഫലശൂന്യങ്ങളാകുന്നു. ദ്വേഷമാകുന്ന ദോഷത്താൽ ജനങ്ങൾ നശിക്കുന്നു. അതിനാൽ ദ്വേഷശൂന്യരായ ജനങ്ങൾക്ക നൽകുന്ന ദാനം ഉൽകൃഷ്ടമായ ഫലത്തെ പ്രദാനം ചെയ്യുന്നു.

### മൂ: 25.

തിണദോസാനി ഖേത്താനി
മോഹദോസാ അയം പജാ
തസ്മാഹി വീതമോഹേസു
ദിന്നം ഹോതി മഹപ്ഫലം

അന്വ:-

| മൂ: ഭാ:- | സം:- |
|---|---|
| ഖേത്താനി തിണദോസാനി | ക്ഷേത്രാണി തൃണദോഷൈഃ |
| അയം പജാ മോഹദോസാ | ഇയം പ്രജാ മോഹദോഷൈഃ |
| തസ്മാഹി വീതമോഹേസു | തസ്മാദ്ധി വീതമോഹേഷു |
| ദിന്നം മഹപ്ഫലം ഹോതി | ദത്തം മഹൽഫലം ഭവതി |

അർ:-

ഭൂമി തൃണബഹുലമായാൽ നിഷ്ഫലമായിത്തീരുന്നു. ജനങ്ങൾ മോഹഗ്രസ്തരായിട്ടും നാശം പ്രാപിക്കുന്നു. അതുകൊണ്ട് മോഹശൂന്യരായ വ്യക്തികൾക്ക നൽകപ്പെടുന്ന ദാനം ഉത്തമമായ ഫലത്തെ പ്രദാനം ചെയ്യുന്നു.

മൂ: 26.

തിണദോസാനിഖേത്താനി
ഇച്ഛാദോസോ അയംപജാ
തസ്മാഹിവിഗതിച്ഛേസു
ദിന്നം ഹോതി മഹപ്ഫലം

അന്വ:—

മൂലം:-

ഖേത്താനി തിണദോസാനി
അയം പജാ ഇച്ഛാദോസാ
തസ്മാഹി വിഗതിച്ഛേസു
ദിന്നം മഹപ്ഫലം ഹോതി

സം:-

ക്ഷേത്രാണി തൃണദോഷൈ:
ഇയംപ്രജാ ഇച്ഛാദോഷൈ:
തസ്മാൽ ഹി വിഗതേച്ഛേഷു
ദത്തം മഹാഫലം ഭവതി

അത:—

ഭൂമി തൃണബഹുലമായാൽ നിഷ്ഫലമായിത്തീരുന്നു ജനങ്ങൾ ഇച്ഛാദോഷത്താൽ—ദുരാഗ്രഹത്താൽ—നശിക്കുന്നു. ആകയാൽ ഇച്ഛാഹീനനായ മനുഷ്യനിൽ അർപ്പിക്കുന്ന ദാനം ഉത്തമവും ഫലപ്രദവുമാകുന്നു.

തൃഷ്ണാവഗ്ഗഃ
(ചതുർവ്വിംശതിതമഃ)

---

# ഭിക്ഷുവഗ്ഗഃ

(പഞ്ചവിംശതിതമഃ)

മൂലം 1.

ചക്ഖുനാ സംവരോസാധു
സാധുസോതേന സംവരോ
ഘാണേന സംവരോ സാധു
സാധു ജിവ്ഹായ സംവരോ

അന്വയം.

മൂ: ഠാ:—

ചക്ഖുനാ സംവരോസാധു
സോതേന സംവരോ സാധു,
ഘാണേന സംവരോ സാധു,
ജിവ്ഹായ സംവരോ സാധു

സം:—

ചക്ഷുഷാ സംവര: സാധു:
ശ്രോത്രേണ സംവര: സാധു:
ഘ്രാണേന സംവരഃ സാധു:
ജിഹ്വയാ സംവര: സാധു

അനു:—

നേത്രം, ശ്രോത്രം, ഘ്രാണം, ജിഹ്വാ ഈ ഇന്ദ്രിയങ്ങളെ സംയമനം ചെയ്യുന്നതു് ഏററവും ഉത്തമമാകുന്നു.

മൂലം 2.

കായേന സംവരോ സാധു
സാധുവാ ചായ സംവരോ
മനസാ സംവരോ സാധു
സാധു സബ്ബത്ഥ സംവരോ
സബ്ബത്ഥ സംവുതോ ഭിക്ഖു
സബ്ബദുക്ഖാ പമുച്ചതി.

അന്വയം

| മൂ: ഭാ. | സം:- |
| --- | --- |
| കായേന സംവരോ സാധു, | കായേനഃ സംവര സാധുഃ, |
| വാചായ സംവരോ സാധു, | വാചാ സംവരഃ സാധുഃ, |
| മനസാ സംവരോ സാധു, | മനസാ സംവരഃ സാധുഃ, |
| സബ്ബത്ഥ സംവരോ സാധു, | സർവ്വത്ര സംവരഃ സാധു, |
| സബ്ബത്ഥ സംവുതോ ഭിക്ഖു, | സർവ്വത്ര സംയതഃ ഭിക്ഷു |
| സബ്ബദുക്ഖാ പമുച്ചതി. | സർവ്വദുഃഖാൽ പ്രമുച്യതേ, |

അനു:—

മനോവാക്കായങ്ങളെ വേണ്ടവിധം സംയമനം ചെയ്യുന്നതു് അത്യന്തം ശുഭാവഹമാകുന്നു. ഏതൊരു ഭിക്ഷു എല്ലാവിഷയങ്ങളെ സംയമം ചെയ്യാൻ ശക്തനാകുന്നു, അവൻ സമസ്തക്ലേശങ്ങളിൽനിന്നും വിമുക്തനാകുന്നു.

3

ഹത്ഥസഞ്ഞതോപാദസഞ്ഞതോ
വാചായസഞ്ഞതോസഞ്ഞുത്തമോ
അജ്ഝത്തരതോസമാഹിതോ
ഏകോസന്തുസിതോ തമാഹുഭിക്ഖും-

അന്വ:—

| മൂ: ഭാ:— | സം:— |
|---|---|
| ഹത്ഥസഞ്ഞതോ പാദസ- ഞ്ഞതോ | ഹസ്തസംയതഃ പാദസംയതഃ |
| വാചായസഞ്ഞതോ സഞ്ഞ- ഉത്തമോ, | വാചാസംയതഃ സംയതോ- ത്തമഃ |
| അജ്ഝത്തരതോ സമാഹി- തോ | അദ്ധ്യാത്മരതഃ സമാഹിതഃ |
| ഏകോ സന്തുസിതോ തം- ഭിക്ഖും ആഹു. | ഏകഃ സന്തോഷിതഃ തം ഭിക്ഷും- ആഹുഃ |

അ:—

ഹസ്തപാദങ്ങളേയും വാക്കിനേയും സംയമനം ചെയ്തിട്ടുള്ളവരത്രേ യഥാർത്ഥ സംയമികൾ—സംയമിശ്രേഷ്ഠന്മാർ. സദാ ആദ്ധ്യാത്മികചിന്താതല്പരന്മാരും സമാധിസമ്പന്നന്മാരും നിസ്സംഗന്മാരും സന്തുഷ്ടചിത്തന്മാരുമായ അവരെ ഭിക്ഷുക്കളെന്നു പറയപ്പെടുന്നു.

മൂ: 4

യോ മുഖസഞ്ഞതോ ഭിക്ഖു
മന്തഭാണീ അനുദ്ധതോ
അത്ഥം ധമ്മഞ്ച ദീപേതി
മധുരം തസ്സ ഭാസിതം

അന്വയം.

| മൂ: ഭാ. | സം: |
|---|---|
| യോ ഭിക്ഖു മുഖസഞ്ഞതോ | യഃ ഭിക്ഷുഃ മുഖസംയതഃ മന്ത്ര |
| മന്തഭാണീ, അനുദ്ധതോ; | ഭാണീ അനുദ്ധതഃ അർത്ഥം |
| അത്ഥം ധമ്മഞ്ച ദീപേതി | ധർമ്മം ച ദീപയതി തസ്യ ഭാ |
| തസ്സ ഭാസിതം മധുരം | ഷിതം മധുരം ഭവതി |

അ:—

വാക്സംയമത്തോടും അവധാനപൂർവ്വമായ സംഭാഷണത്തോടും ഔദ്ധത്യലേശംകൂടാതെ യഥാർത്ഥതത്വപ്രതിപാദനത്തിൽ സമർത്ഥനായ ഭിക്ഷുവിന്റെ വാക്യം മധുരമായിത്തീരുന്നു.

മൂ: 5.

ധമ്മാരാമോ ധമ്മരതോ
ധമ്മം അനുവിചിന്തയം
ധമ്മം അനുസ്സരം ഭിക്ഖു
സദ്ധമ്മാ ന പരിഹായതി

അന്വ:—

മൂ: ഭാ:—

ധമ്മാരാമോ ധമ്മരതോ
ധമ്മം അനുവിചിന്തയം
ധമ്മം അനുസ്സരം ഭിക്ഖു
സദ്ധമ്മാ ന പരിഹായതി

സം:—

ധർമ്മാരാമഃ ധർമ്മരതഃ ധർമ്മം
അനുവിചിന്തയൻ ധർമ്മം
അനുസ്മരൻ ഭിക്ഷുഃ സദ്ധ
ർമ്മാൽ * ന പരിഹീയതേ

*(ചതസ്രഃ സ്മൃത്യുപസ്ഥാനാനി ച
ത്വാരി സമ്യക്പ്രധാനാനി ചത്വാ
രഃ ഋദ്ധിപാദാഃ പഞ്ചേന്ദ്രിയാണി
പഞ്ചബലാനി സപ്തബോധ്യങ്ഗാ
നി ആര്യാഷ്ടാങ്ഗികമാർഗ്ഗശ്ചേതി
സപ്തത്രിംശൽ ബോധിപാക്ഷിക
ധർമ്മാഃ, ലാഭഃ അലാഭഃ സുഖം ദുഃഖം
യശഃ അയശഃ നിന്ദാ, പ്രശംസാ ചേ
ത്യഷ്ടൌലോക ധർമ്മാഃ ബോധിപാ
ക്ഷികധർമ്മാൾ ലൌകികധർമ്മാശ്ച.)

ഭാവ:—

ധർമ്മനിഷ്ഠനായി സദാ ധർമ്മത്തിൽ ആനന്ദിച്ചും ധർമ്മഭാവന ചെയ്തും ധർമ്മസ്മൃതിയോടുകൂടി വസിക്കുന്ന ഭിക്ഷു ഒരിക്കലും സദ്ധർമ്മത്തിൽനിന്ന് പതിച്ചുപോകുകയില്ല.

മൂലം 6.

സലാഭം നാതിമഞ്ഞെയ്യ
നാഞ്ഞേസം പിഹയം ചരേ
അഞ്ഞേസം പിഹയം ഭിക്ഖു
സമാധിം നാധിഗച്ഛതി.

അന്വ:—

മൂ: ഭാ:—

സലാഭം ന അതിമഞ്ഞേയ്യ അഞ്ഞേ സംപിഹയം നച രേ അഞ്ഞേ സംപിഹയം ഭി ക്ഖു, സമാധിം ന അധിഗ ച്ഛതി.

സം:—

സ്വലാഭം ന അതിമന്യേത അന്യേഷാം സ്പൃഹണം ന ചരേൽ, അന്യേഷാം സ്പൃഹയൻ ഭിക്ഷു സമാധിം ന അധിഗച്ഛതി.

അൎത്ഥ:—

തനിക്ക് ലഭിച്ച വസ്തുവിനെപ്പററി അവജ്ഞ തോന്നാതെയും അന്യൎക്ക ലഭിച്ചതിനെക്കുറിച്ച് ആഗ്രഹമുണ്ടാകാതെയും ഇരിക്കണം. അന്യൎക്ക ലഭിച്ച വസ്തുവിൽ ഇച്ഛ തോന്നുന്ന ഭിക്ഷു സമാധി ലഭിക്കാൻ അൎഹനല്ല.

## മൂലം 7.

അപ്പലാഭോപ്പിചേഭിക്ഖൂ
സലാഭം നാതിമഞ്ഞതി,
തംവേ ദേവാ പസംസന്തി
സുദ്ധാ ജീവിം അതന്ദിതം.

അന്വയം.

മൂ: ഭാ: —

അപ്പലാഭോപി ചേഭിക്ഖൂ സലാഭം ന അതിമഞ്ഞതി, ദേവാ വേതം സുദ്ധാജീവിം അതന്ദിതം പസംസന്തി.

സം:—

അല്പലാഭോപി ചേൽഭിക്ഷുഃ സ്വലാഭം ന അതിമന്യതേ; ദേവാ, തം ശുദ്ധാ ജീവം അതന്ദ്രിതം പ്രശംസന്തി.

അൎത്ഥ:—

ഏതൊരു ഭിക്ഷു അല്പമായിട്ട ലഭിച്ചാൽ പോലും അതിനെ അവഗണിക്കുന്നില്ല, ആലസ്യരഹിതനായി വിശുദ്ധ ജീവിതം നയിക്കുന്ന അവനെ ദേവന്മാർ പോലും പ്രശംസിക്കുന്നു.

## മൂ: 8.

സബ്ബസോ നാമ രൂപസ്മിം
യസ്സനത്ഥി മമായിതം
അസതാ ച ന സോചതി
സവേ ഭിക്ഖൂതിവുച്ചതി.

അന്വ:

| മൂ: ഭാ:- | സം:- |
|---|---|
| സവ്വസോ നാമരൂപസ്മിം യസ്സ മമായിതം ന അത്ഥി അസ താ ച നസോചതി സവേ ഭി ക്ഖൂതി വുച്ചതി. | സർവ്വത്ര നാമരൂപേയസ്യമമാ യിതം നാസ്തി, അസതി ചന ശോചതി, സ വൈ ഭിക്ഷുഃ ഇതി ബുദ്ധ്യതേ, |

അന്വ:-

എല്ലാപ്രകാരത്തിലുമുള്ള നാമരൂപങ്ങളിലും ആസക്തിയി ല്ലാതെയും, അവ ഇല്ലാത്തതിലോ നശിച്ചു പോകുന്നതിലോ ദുഃഖി ക്കാതെയും ഇരിക്കുന്ന വ്യക്തിയെ ഭിക്ഷുവെന്നു പറയുന്നു.

9.

മേത്താവിഹാരീയോഭിക്ഖൂ
പസന്നോ ബുദ്ധസാസനേ
അധിഗച്ഛേപദം സന്തം
സങ്ഖാരൂപസമം സുഖം

അന്വ:

| മൂ: ഭാ:- | സം:- |
|---|---|
| യോഭിക്ഖൂ മേത്താവിഹാരീ, ബുദ്ധസാസനേ പസന്നോ സ ങ്ഖാ രൂപസമം സുഖം സ ന്തം പദം അധിഗച്ഛേ. | യഃഭിക്ഷുഃ മൈത്രീവിഹാരീ ബുദ്ധശാസനേ പ്രസന്നഃ സം സ്കാരോപശമം സുഖം സത് പദം അധിഗച്ഛേൽ |

അന്വ:-

ഏതൊരു ഭിക്ഷു സകല ജീവികളിലും മൈത്രിയോടുകൂടി ബുദ്ധശാസനങ്ങളെ ശ്രദ്ധാപൂർവം ധരിച്ച് വർത്തിക്കുന്നു, അവ ൻെറ വാസനകൾ നശിച്ചിട്ട് അവൻ ശാശ്വതമായ പദത്തെ പ്രാപിക്കും.

മൂ: 10.

സിഞ്ചഭിക്ഖൂ ഇമംനാവം
സിത്താതേലഹുമേസ്സതി,
ഛേത്വാരാഗഞ്ചദോസഞ്ച
തതോനിബ്ബാനമേഹിസി.

| മൂ: ഭാ:- | അന്വ: | സം:- |
|---|---|---|
| ഭിക്ഖു ഇമം നാവം സിഞ്ച | | ഭിക്ഷോ! ഇമാംനാവംസിഞ്ച |
| സിത്താതേലഹുമേസ്സതി, | | സിക്താതേലഘുതാംഏഷ്യതി |
| രാഗഞ്ചദോസഞ്ചഛേത്വാ | | രാഗംദ്വേഷംഛിത്വാ ത |
| തതോനിബ്ബാനമേഹിസി. | | തഃനിർവ്വാണം ഏഷ്യസി- |

അന:-

ഹേ ഭിക്ഷോ! ഈ ദേഹമാകുന്ന തോണിയിലുള്ള മിത്ഥ്യാവിതർക്കാദികളാകുന്ന ജലത്തെ സേചനം ചെയ്താൽ ഇതു ലഘുവായിത്തീരും. അപ്രകാരം രാഗദ്വേഷാദികളെ ഛേദിച്ച് നീ നിർവ്വാണം പ്രാപിക്കും.

മൂ: 11.

പഞ്ചഛിന്ദേപഞ്ചജഹേ
പഞ്ചവുത്തരിഭാവയേ
പഞ്ചസങ്ഗാതിഗോഭിക്ഖു
'ഓഘതിണ്ണോ'തിവുച്ചതി.

| മൂ: ഭാ:- | അന്വ:- | സം:- |
|---|---|---|
| പഞ്ചഛിന്ദേപഞ്ചജഹേ | | പഞ്ചഛിന്ധി,പഞ്ചജഹീഹി, |
| പഞ്ചവുത്തരിഭാവയേ; | | പഞ്ചോത്തരംഭാവയ,പഞ്ച |
| പഞ്ചസങ്ഗാതിഗോഭിക്ഖു | | സങ്ഗാതിഗഃഭിക്ഷുഃഓഘോ |
| ഓഘതിണ്ണോതിവുച്ചതി- | | ത്തീർണ്ണഇതിഉച്യതേ- |

അന:-

വിഷയങ്ങളെ അഞ്ചിനേയും ഛേദിക്കുക, വിഷയങ്ങളഞ്ചും പരിത്യജിക്കുക? അഞ്ചുവിഷയങ്ങൾക്കും അതീതമായ വസ്തുവേ ഭാവന ചെയ്യുക. ഏതൊരു ഭിക്ഷു വിഷയപഞ്ചകത്തെ അതിക്രമിക്കാൻ ശക്തനാകുന്നു അവൻ ഓഘതീർണ്ണനെന്നു പറയപ്പെടുന്നു.

ഇന്ദ്രിയ വിഷയങ്ങളിൽ ആസക്തനാകരുത്, സമാധിയെ അവലംബിച്ച് ബാഹ്യദൃഷ്ടിയെ ഉപേക്ഷിക്കുക. ഇന്ദ്രിയ പഞ്ചകത്തിന്റെ വിഷയങ്ങൾക്കും അതീതമായ നിർവ്വാണപദത്തെ ഭാവന ചെയ്യുക. ഏതൊരു ഭിക്ഷു രൂപ രസാദികളായ അഞ്ചുശൃംഖലകളെ അതിക്രമിച്ചിരിക്കുന്നു, അപ്രകാരമുള്ള ഭിക്ഷുവിനെ ഓഘോത്തീർണ്ണനെന്ന് -രാഗദ്വേഷരഹിതനെന്ന് അറിയണം.

## മൂലം 12.

ഝായഭിക്ഖു മാചപാമദോ
മാതേ കാമഗുണേഭമസ്സുചിത്തം
മാലോഹഗുലം ഗിലീപമത്തോ
മാകന്ദീദുക്ഖമിദന്തി ഡയ്ഹമാനോ

അന്വയം

| മൂ: ഭാ:- | സം:- |
|---|---|
| ഭിക്ഖൂഝായ,മാചപാമദോ, | ഭിക്ഷോ! ധ്യായ! മാചപ്രമാദഃ |
| തേ ചിത്തം മാകാമഗുണേ | തേ കാമഗുണേ ചിത്തം മാഭ്ര |
| ഭമസ്സു; പമത്തോലോഹഗുലം | മതു, പ്രമത്തഃ ലൌഹഗോള |
| മാഗിലീ,ഡയ്ഹമാനോദുക്ഖം | കം മാഗില, ദഹ്യമാനഃ ദുഃഖ |
| ഇദന്തി മാകന്ദീ | മിദമിതി മാക്രന്ദ |

അന്ന;-

ഹേ ഭിക്ഷു! നീ ധ്യാനപാരായണനാകുക, നിനക്ക് പ്രമാദം ഉണ്ടാകാതിരിക്കട്ടെ, രൂപരസാദികളിൽ നിന്റെ ചിത്തം സഞ്ചരിക്കാതിരിക്കട്ടെ. സംസാരാസക്തനായിട്ട് തപ്തലോഹഖണ്ഡത്തെ വിഴുങ്ങാൻ നിനക്ക് ഇടയാകാതിരിക്കട്ടെ

## മൂ: 13.

നത്ഥിഝാനം അപഞ്ഞസ്സ
പഞ്ഞാനത്ഥി അഝായതോ
യമ്ഹിഝാനഞ്ച പഞ്ഞാച
സവേ നിവ്വാന സന്തികേ

അന്വ:-

| മൂ: ഭാ:- | സം: |
|---|---|
| അപഞ്ഞസ്സഝാനം നത്ഥി, | അപ്രജ്ഞസ്യധ്യാനം നാസ്തി |
| അഝായതോപഞ്ഞാനത്ഥി | അധ്യായത: പ്രജ്ഞാ നാസ്തി |
| യമ്ഹിഝാനഞ്ചപഞ്ഞാ | യസ്മിൻ ധ്യാനം പ്രജ്ഞാച, |
| ച സവേ നിവ്വനസന്തികേ | സ വൈ നിർവ്വാണാന്തികെ. |

അന്ന:—

തത്വജ്ഞാനയുക്തമായ പ്രജ്ഞ ഇല്ലാത്തവന് ധ്യാനം സിദ്ധിക്കുകയില്ല. ധ്യാനം പരിശീലിക്കാതെ പ്രത്യക്ഷാനുഭൂതിയും

ലഭിക്കുകയില്ല. ഏതൊരു പുരുഷൻ ധ്യാനത്തോടും പ്രജ്ഞയോടും കൂടി വസിക്കുന്നു, അവൻ നിർവ്വാണത്തിൻെറ സമീപം വസിക്കുന്നു-ജീവൻമുക്തനായിരിക്കുന്നു.

മൂ: 14.

സുഞ്ഞാഗാരം പവിട്ഠസ്സ
സന്തചിത്തസ്സഭിക്ഖുനോ
അമാനുസീരതീഹോതി
സമ്മാ ധമ്മം വിപസ്സതോ.

അന്വയം.

| മൂ: ഭാ:- | സം:- |
|---|---|
| സുഞ്ഞാഗാരം പവിട്ഠസ്സ | ശൂന്യാഗാരം പ്രവിഷ്ടസ്യ |
| സന്തചിത്തസ്സ സമ്മാധമ്മം | ശാന്തചിത്തസ്യ സമക് |
| വിപസ്സതോ ഭിക്ഖുനോ | ധമ്മം വിപശ്യതഃ ഭിക്ഷോഃ |
| അമാനുസീരതീഹോതി | അമാനുഷീരതിഃ ഭവതി |

അർ:-

രാഗദ്വേഷാദികൾ അല്പംപോലുമില്ലാതെയും, പ്രശാന്തചിത്തനായി വിജനസ്ഥലത്തിരുന്നു ധ്യാനിക്കുന്നതിൽ താല്പര്യമുള്ളവനും വേണ്ടവിധം ധർമ്മബോധം ലഭിച്ചവനുമായ ഭിക്ഷു, ദിവ്യാനന്ദത്തെ അനുഭവിക്കുന്നു

മൂ: 15.

യതോയതോ സമ്മസതി
ഖന്ധാനം ഉദയവ്വയം
ലഭതീപീതിപാമോജ്ജം
അമതം തം വിജാനതം

അന്വ:—

| മൂ: ഭാ:- | സം:- |
|---|---|
| യതോ യതോ ഖന്ധാനം | യതഃ യതഃ സ്കന്ധാനാം |
| ഉദയവ്വയം സമ്മസതി, | ഉദയവ്യയൌ സംമൃശതി, |
| അമതം വിജാനതം തംപീതി | അമൃതം വിജാനതാം തൽ |
| പാമോജ്ജം ലഭതി. | പ്രീതിപ്രാമോദ്യം ലഭതേ. |

അന്വ:-

ആ ഭിക്ഷു, രൂപവേദനാദികളായ സ്കന്ധപഞ്ചകത്തിന്റെ ഉൽപത്തിവിലയങ്ങളെ എപ്പോൾ ഭാവന ചെയ്യുന്നുവോ അപ്പോൾ അവൻ നിർവ്വാണം ലഭിച്ചവൎക്കുള്ള ആനന്ദാഹ്ലാദങ്ങളെ അനുഭവിക്കുന്നു.

മൂലം 16.

തത്രായമാദി ഭവതി
ഇധപഞ്ഞസ്സ ഭിക്ഖുനോ,
ഇന്ദിയഗുത്തീ സന്തുട്ഠീ
പാതിമോക്ഖേച സംവരോ
മിത്തേഭജസ്സു കല്യാണേ
സുദ്ധാജീവേ അതന്ദിതേ.

അന്വ:-

മൂ: ഭാ:-

ഇന്ദിയഗുത്തീ സന്തുട്ഠീ
പാതിമോക്ഖേചസംവരോ
ഇധപഞ്ഞസ്സഭിക്ഖുനോ
തത്ര അയം ആദിഭവതി
സുദ്ധാജീവേ അതന്ദിതേ
കല്യാണമിത്തേഭജസ്സു.

സം:-

തത്രപ്രാജ്ഞസ്യ (പ്രജ്ഞാ
വിശിഷ്ടസ്യതത്വജ്ഞാന
യുക്തസ്യ ഇതിയാവത്)
ഭിക്ഷോഃ അത്ര അയം ആദിർഭവതി
ഇന്ദ്രിയഗുപ്തിസന്തുഷ്ടിഃ
പ്രാതിമോക്ഷേ സംവരഃ
ശുദ്ധാജീവം അതന്ദ്രിതം
കല്യാണം മിത്രം ഭജസ്വ.

അന്വ:-

പ്രജ്ഞാസമ്പന്നനായ ഭിക്ഷുവിന് ബുദ്ധശാസനങ്ങളിലുള്ള മുഖ്യ കൎത്തവ്യം, ഇന്ദ്രിയസംയമം, മനസ്സന്തോഷം, ധൎമ്മപരിപാലനം ഇവയാകുന്നു. വിശേഷ്യ, ആലസ്യരഹിതനും സൽക്കൎമ്മപരായണനും പരിശുദ്ധജീവിതം നയിക്കുന്നവനുമായ മിത്രത്തെയും ഭജിക്കണം.

മൂലം 17.

പടിസന്ധാരവുത്തസ്സ
ആചാരകുസലോസിയാ
തതോപാമോജ്ജബഹുലോ
ദുക്ഖസ്സന്തം കരിസ്സതി.

### അന്വയം

| മൂ: ഭാ:- | സം:- |
|---|---|
| പടിസന്ധാരവൃതസ്സ | പ്രഥിസന്ധാര വൃത്തഃ |
| ആചാരകസലോസിയാ | ആചാരകുശലഃ ച സൽ |
| തതോപാമോജ്ജബാഹ്ലലോ | തതഃ പ്രാമോദ്യ ബാഹ്ലലഃ |
| ദുക്ഖസ്സന്തം കരിസ്സതി. | ദുഃഖസ്യാന്തം കരിഷ്യസി. |

### അന്വ:-

നീ മനസ്സൈര്യം സമ്പാദിച്ചും കർത്തവ്യാനുഷ്ഠാനത്തിൽ നിപുണനായും ആചാരങ്ങളെ പാലിക്കുന്നതിൽനിന്നുണ്ടാകുന്ന സുഖമനുഭവിച്ചും ദുഃഖത്തെ പൂർണ്ണമായും നശിപ്പിക്കാൻ ശക്തനാകും.

## മൂലം 18.

വസ്സികാ വിയ പുപ്ഫാനി
മദ്ദവാനി പമുഞ്ചതി
ഏവം രാഗഞ്ച ദോസഞ്ച
വിപ്പമുഞ്ചേഥ ഭിക്ഖവോ.

### അന്വയം

| മൂ: ഭാ:- | സം:- |
|---|---|
| വസ്സികാ മദ്ദവാനിപുപ്ഫാനി | വർഷികാഃ മർദ്ദിതാനി |
| പമുഞ്ചതി വിയ ഏവം | പുഷ്പാനി പ്രമുഞ്ചന്തി |
| ഭിക്ഖവോ രാഗഞ്ച ദോസഞ്ച | ഏവംഭിക്ഷവഃ രാഗംദ്വേഷം |
| വിപ്പമുഞ്ചേഥ. | ച വിമുഞ്ചേയുഃ |

### അന്വ:-

പുഷ്പിതമായ വൃക്ഷം വാടിയ പൂക്കളെ ത്യജിക്കുന്നതുപോലെ ഭിക്ഷുക്കളും രാഗദ്വേഷാദികളെ പരിത്യജിക്കണം.

## മൂലം 19.

സന്തകായോസന്തവാചോ
സന്തവാസുസമാഹിതോ
വന്തലോകാമിസോഭിക്ഖൂ
ഉപസന്തോതിവുച്ചതി.

അന്വ:—

| മൂ: ഭാ:— | സം: — |
|---|---|
| (ദയാ) ഭിക്ഖു സന്തകായോ സന്ത വാചോ സന്തവാസു സ മാഹിതോ, വന്ത ലോകാമി സോ (സോ) ഉപസന്തോതി വുച്ചതി | ശാന്തകായഃ ശാന്ത വാക് ശാന്തമനാഃ സുസമാഹിതഃ വാന്തലോകാമിഷഃ ഭിക്ഷുഃ ഉപശാന്തഃ ഇതിബുദ്ധ്യതേ. |

അന്വ:—

ശാന്തകായനും, ശാന്തവാക്കും, ശാന്തചിത്തനും, സമാധിസമ്പന്നനും സംസാരാഭിലാഷങ്ങളെ നിശ്ശേഷം പരിത്യജിച്ചവനുമായ ഭിക്ഷു, നിർവൃതനെന്നു പറയപ്പെടുന്നു.

## മൂലം 20.

അത്തനാ ചോദയത്താനം
പടിമാസേഅത്തമത്തനാ
സോ അത്തഗുത്തോസതിമാ
സുഖംഭിക്ഖു വിഹാഹിസി

അന്വ: —

| മൂ: ഭാ:- | സം:- |
|---|---|
| അത്തനാ അത്താനം ചോദയ അത്തനാ അത്തം പടിമാസേ സോ അത്തഗുത്തോ സതിമാ ഭിക്ഖു സുഖം വിഹാഹിസി. | ആത്മനാ ആത്മാനം ചോദയ ആത്മനാ ആത്മാനം പ്രതിവസേൽ സഃ ആത്മഗുപ്തഃ സ്മൃതിമാൻ ഭിക്ഷുഃ സുഖം വിഹരിഷ്യസി. |

അന്വ:—

സ്വന്തം പ്രജ്ഞാശക്തിയാൽ ചിത്തത്തെ ശീലാദികളുടെ അനുഷ്ഠാനത്തിൽ പരിചയിപ്പിച്ച് സ്വയം ആത്മാരാമനായി വസിക്കണം. ഇപ്രകാരം സ്വരക്ഷയെ ചെയ്തുകൊണ്ട് സ്മൃതിമാനായി വസിക്കുന്ന ഭിക്ഷു, സാനന്ദം വിഹരിക്കുന്നു.

## മൂലം 21.

അത്താഹിഅത്തനോനാഥോ
അത്താഹി അത്തനോഗതിഃ
തസ്മാസംഞ്ഞാമയത്താനം
അസ്സംഭദ്രംവവാണിജോ-

അന്വ:—

| മൂ: ഭാ:— | സം:— |
| --- | --- |
| അത്താഹി അത്തനോനാഥോ<br>അത്താഹി അത്തനോഗതി,<br>തസ്മാവാണിജോഭദ്രം അസ്സം<br>വ അത്താനം സഞ്ഞാമയ. | ആത്മാഹി ആത്മനഃ നാഥഃ<br>ആത്മാഹി ആത്മനഃ ഗതിഃ<br>തസ്മാൽ, വണിക്ഭദ്രം അ<br>ശ്വം ഇവ ആത്മാനം സംയ<br>മയ. |

അന്വ:—

ആത്മാവത്രേ ആത്മാവിന്നു പ്രഭു, ആത്മാവിന് ആശ്രയവും ആത്മാവാകുന്നു. സുന്ദരമായ അശ്വത്തെ വത്തകൻ ഭംഗിയായി ബന്ധിക്കുന്നതുപോലെ—നിയന്ത്രിക്കുന്നതുപോലെ—മനുഷ്യൻ ആത്മാവിനേ മനസ്സിനേ സംയമം ചെയ്യണം.

### മൂലം 22.

പാമോജ്ജ ബഹുലോഭിക്ഖു
പസന്നോബുദ്ധസാസനേ
അധിഗച്ഛേ പദം സന്താ
സങ്ഖാരൂപസമം സുഖം.

അന്വയം.

| മൂ: ഭാ.— | സം:— |
| --- | --- |
| പാമോജ്ജബഹുലോ ബുദ്ധ<br>സാസനേ പസന്നോ ഭിക്ഖു<br>സങ്ഖാരൂപസമം സുഖം<br>സന്തം പദം അധിഗച്ഛേ. | പ്രാമോദ്യബഹുലഃ ബുദ്ധശാ<br>സനേ പ്രസന്നഃ ഭിക്ഷുഃ സം<br>സ്കാരോപശമം സുഖം പദം<br>അധിഗച്ഛേൽ. |

അന്വ:—

ആത്മസംയമത്താൽ അത്യാനന്ദമനുഭവിക്കുന്നവനും ബുദ്ധന്റെ ആജ്ഞാപാലനത്തിൽ ഉത്സുകനായ ഭിക്ഷു വാസനാക്ഷയത്തെ പ്രദാനം ചെയ്യുന്ന നിർവാണപദത്തെ പ്രാപിക്കും.

### മൂ: 23.

യോഹവേ ദഹരോഭിക്ഖു
യുഞ്ജതീബുദ്ധസാസനേ
സോഽമംലോകം പഭാസേതി
അബ്ഭാമുത്തോവചന്ദിമാ-

മൂ: ഭാ: അന്വ: സം.

യോഹവേദഹരോഭിക്ഖു
ബുദ്ധസാസനേയുഞ്ജതി
സോഅബ്ഭാമുത്തോ
ചന്ദിമാ വ ഇമം ലോകം
പഭാസേതി.

യഃ ഹി വൈ ദഹരഃ (ക്ഷുദ്രഃ)
ഭിക്ഷുഃബുദ്ധശാസനേ യുജ്യതേ,
സഃ അഭ്രേണമുക്തഃ ചന്ദ്രമാ
ഇവ ഇമം ലോകംപ്രഭാസയതി.

അന:-

ഏതൊരു ഭിക്ഷു ഈ സംസാരത്തിൽ ബുദ്ധന്റെ ആജ്ഞാ പാലനത്തിൽ സദാ ജാഗരൂകനായിരിക്കുന്നു, മേഘമുക്തനായ ചന്ദ്രൻ ലോകത്തെ പ്രകാശിപ്പിക്കുന്നതുപോലെ അവൻ സ്വന്തം ജ്ഞാനപ്രകാശത്താൽ ലോകത്തെ ഏററവും പ്രകാശിപ്പിക്കുന്നു.

ഭിക്ഷുവർഗ്ഗഃ
(പഞ്ചവിംശതിതമഃ)

---

# ബ്രാഹ്മണവർഗ്ഗഃ

മൂ: 1.

ഛിന്ദ സോതം പരക്കമ്മ
കാമേ പനുദ ബ്രാഹ്മണ
സങ്ഖാരാനംഖയം ഞത്വാ
അകതഞ്ഞൂസി ബ്രാഹ്മണ!

മൂ: ഭാ: അന്വ:- സം.

ബ്രാഹ്മണ!പരക്കമ്മസോതം
ഛിന്ദ,കാമേപനുദബ്രാഹ്മണ,
സങ്ഖാരാനംഖയംഞത്വാ
അകതഞ്ഞൂ അസി-

ഹേ ബ്രാഹ്മണ!പരാക്രമ്യസ്രോതഃ
ഛിന്ധി,കാമാൻഅപനുദ,ഹേ
ബ്രാഹ്മണ!സംസ്കാരാണാം ക്ഷയം
ജ്ഞാത്വാഅകൃതജ്ഞഃ അസി-

അന.-

ഹേ ബ്രാഹ്മണ! പരാക്രമത്താൽ തൃഷ്ണയുടെ പ്രവാഹ വേഗത്തെ രോധിച്ച് വാസനകളെ പരിത്യജിക്കുക, നീ പഞ്ചസ്കന്ധങ്ങളുടെ വിനാശത്തെ സാധിച്ച് നിർവ്വാണപദത്തെ അറിയുക!

മൂ. 2.

യദാദ്വയേസുധമ്മേസു
പാരഗൂഹോതിബ്രാഹ്മണോ
അഥസ്സസബ്ബേസംയോഗാ
അത്ഥംഗച്ഛന്തിജാനതോ-

മൂ: ഭാ:- | അന്വ:- | സം:-

സദാബ്രാഹ്മണോദ്വയേസു
ധമ്മേസുപാരഗൂഹോതി,
ജാനതോ അസ്സസബ്ബേസം
യോഗാ അത്ഥംഗച്ഛന്തി-

യദാബ്രാഹ്മണഃദ്വയോഃധർമ്മ
യോഃ പാരഗഃഭവതി,ജാനതഃ
അസ്യസർവ്വേസംയോഗാഃ അ
സ്തംഗച്ഛന്തി-

അർത്ഥ:-

ബ്രാഹ്മണൻ, മനസ്സംയമം, ഭാവന എന്നീ രണ്ടു ധർമ്മങ്ങളുടെയും പാരത്തെ പ്രാപിക്കുമ്പോൾ അവന്റെ സമസ്തബന്ധനങ്ങളും ശിഥിലങ്ങളായിത്തീരുന്നു.

3

യസ്സപാരംഅപാരംവാ
പാരാപാരം ന വിജ്ജതി
വീതദ്ദരംവിസംയുത്തം
തമഹംബ്രൂമിബ്രാഹ്മണം

മൂ: ഭാ: | അന്വ: | സം,

യസ്സപാരം അപാരംവാ
പാരാപാരം ന വിജ്ജതി,
വീതദ്ദരം വിസംയുത്തം
തം അഹം ബ്രാഹ്മണംബ്രൂമി-

യസ്യപാരം(ചക്ഷുരാദിആ
ദ്ധ്യാത്മികംഷഡായതനം) അ
പാരം(ബാഹ്യരൂപാദിഷഡാ
യതനം) പാരാപാരം (അഹം
കാരമമകാരാദി)നവിദ്യതേ
തം അഹംബ്രാഹ്മണംബ്രൂമി-

അർത്ഥ:-

ഏതൊരു വ്യക്തിക്ക് ആദ്ധ്യാത്മികവും ബാഹ്യവുമായ ആയതനങ്ങളും, ഞാൻ, എന്റെ എന്നിത്യാദി ഭാവങ്ങളും ഇല്ലാതിരിക്കുന്നു, അപ്രകാരമുള്ള പുരുഷനെ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

മൂ: 4.

ഝായിംവിരജമാസീനം
കതകിച്ചംഅനാസവം
ഉത്തമത്ഥംഅനുപ്പത്തം
തമഹം ബ്രൂമി ബ്രാഹ്മണം

അന്വ:-

മൂ: ഭാ:-

ഝായിം വിരജം ആസിനം
കതകിച്ചം അനാസവം
ഉത്തമത്ഥം അനുപ്പത്തം തം
അഹം ബ്രാഹ്മണം ബ്രൂമി

സം:-

ധ്യായിനം വിരജസം ആസീനം
കൃതകൃത്യം അനാസവം
ഉത്തമാർത്ഥം അനുപ്രാപ്തം തം
അഹം ബ്രാഹ്മണം ബ്രവീമി

അനു:-

ധ്യാനശീലനും ആസക്തിരഹിതനും ഏകാന്തവാസനിരതനും പാപവിമുക്തനും അർഹൽപദം പ്രാപിച്ചവനും കർത്തവ്യാനുഷ്ഠാനതല്പരനുമായ മനുഷ്യനേ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

മൂ: 5.

ദിവാതപതി ആദിച്ചോ
രത്തിം ആഭാതിചന്ദിമാ
സന്നദ്ധോഖത്തിയോതപതി
ഝായീതപതിബ്രാഹ്മണോ
അഥസബ്ബമഹോരത്തിം
ബുദ്ധോതപതിതേജസാ

അന്വ:-

മൂ: ഭാ:-

ആദിച്ചോദിവാതപതി,
ചന്ദിമാരത്തിം ആഭാതി
ഖത്തിയോസന്നദ്ധോതപതി,
ബ്രാഹ്മണോഝായീതപതി,
അഥസബ്ബം അഹോരത്തിം
ബുദ്ധോതേജസാതപതി

സം:-

ആദിത്യഃദിവാതപതി, ചന്ദ്രമാഃ
രാത്രൌ ആഭാതി, ക്ഷത്രിയഃ സ
ന്നദ്ധഃ തപതി, ബ്രാഹ്മണഃ
ധ്യായീതപതി, അഥബുദ്ധഃ സ
ർവം അഹോരാത്രം തേജസാത
പതി

അൎത്ഥം:-

സൂൎയ്യൻ പകൽ പ്രകാശിക്കുന്നു. ചന്ദ്രൻ രാത്രിയിൽ ശോഭിക്കുന്നു. ക്ഷത്രിയരാജാവു് സൎവ്വാലങ്കാരഭൂഷിതമായ ചതുരംഗസേനയാൽ പരിവൃതനായി പ്രശോഭിക്കുന്നു. ബ്രാഹ്മണൻ ധ്യാനനിഷ്ഠനായി ശോഭിക്കുന്നു. ബുദ്ധദേവനാകട്ടെ അദ്ദേഹത്തിന്റെ അപൂൎവ്വതേജസ്സിനാൽ രാവും പകലും പ്രകാശിക്കുന്നു.

മൂലം 6.

വാഹിതപാപോതിബ്രാഹ്മണോ
സമചരിയാ സമണോതിവുച്ചതി
പവ്വാജയമത്തനോമലം
തസ്മാപവ്വജിതോതിവുച്ചതി.

അന്വയം

| മൂ: ഭാ:- | സം:- |
| --- | --- |
| വാഹിതപാപോതി ബ്രാഹ്മണോ-തിവുച്ചതി സമചരിയാസമണോ-തിവുച്ചതി, യസ്മാ അത്തനോ മലംപവ്വാജയതസ്മാപവ്വജിതോ-തിവുച്ചതി. | വാഹിതപാപഃ ഇതിബ്രാ-ഹ്മണ ഇത്യുച്യതേ, സംചൎയ്യ ഇതിശ്രമണ ഉച്യതേ, ആത്മനഃമലം പ്രവ്രാജയൻ തസ്മാൽപ്രവ്രജിതഃഇതി ഉച്യതേ. |

അൎത്ഥം:-

പാപവിമുക്തനായ പുരുഷനെ ബ്രാഹ്മണനെന്നും അകുശലാദികളായ പാപങ്ങളെ ഉപശമിപ്പിച്ചു സഞ്ചരിക്കുന്നവനേ ശ്രമണനെന്നും പറയുന്നു. അപ്രകാരം തന്റെ രാഗദ്വേഷാദി മലങ്ങളെ നശിപ്പിച്ചു സഞ്ചരിക്കുന്നവനെ പരിവ്രാജകഭിക്ഷുവെന്നു പറയുന്നു.

മൂലം 7.

ന ബ്രാഹ്മണസ്സ പഹരേയ്യ
നാസ്സമുഞ്ചേഥബ്രാഹ്മണോ
ധിബ്രാഹ്മണ സ്സഹന്താരം
തതോധിയസ്സമുഞ്ചതി

അന്വയം

| മൂ: ഭാ:- | സം:- |
| --- | --- |
| ബ്രാഹ്മണോ ബ്രാഹ്മണസ്സ ന പഹരേയ്യ, ബ്രാഹ്മണോ | ബ്രാഹ്മണഃ ബ്രാഹ്മണം ന പ്രഹരേൽ, ബ്രാഹ്മണഃ അ |

അസ്സനമുഞ്ചേഥ, ബ്രാഹ്മണ സ്സഹന്താരം ധി, യോ അസ്സു മുഞ്ചതി തതോതസ്സധി.

സ്മൈ (പ്രഹരകായ) ന (കോപം) മുഞ്ചേൽ-ബ്രാഹ്മ-ണസ്യ ഹന്താരം ധിക്ക തതഃ യഃ അസ്മൈ (കുച്യതി താ ധിക്.

അന്ത:

ബ്രാഹ്മണൻ ബ്രാഹ്മണനേ ഭത്സിക്കരുത്; ഭത്സിക്കപ്പെട്ട ബ്രാഹ്മണൻ ഭത്സനം ചെയ്യുവനോട്ട കോപിക്കരുത്. ഏതൊരു വ്യക്തി ബ്രാഹ്മണനേ നിന്ദിക്കുന്നു, അവൻ അതിനിന്ദ്യനാകുന്നു. തന്നേ നിന്ദിച്ചവനോട്ട ശത്രുത്വം പ്രകാശിപ്പിക്കുന്നവനും അത്യന്തം നിന്ദ്യൻ തന്നെയാകുന്നു.

മൂലം 8.

ന ബ്രാഹ്മണസ്സേതദകിഞ്ചിസേയ്യോ
യദാനിസേധോ മനസാ പ്രിയേഹി
യതോ യതോ ഹിംസമനോ നിവത്തതി
തതോതതോ സമ്മതിമേവദുക്ഖം.

അന്വയം.

മൂ: ഓ:—

ഏതൽ ബ്രാഹ്മണസ്സ അകിഞ്ചിസേയ്യോ, ന, യദാമനസോ പിയേഹി നിസേധോ, യതോ യതോ ഹിംസമനോ നിവത്തതി, തതോതതോ ദുക്ഖം സമ്മതിമേവ:—

സം:—

ഏതൽ ബ്രാഹ്മണസ്യ അകിഞ്ചിൽ ശ്രേയഃ ന, യദാ മനസഃ പ്രിയേഭ്യഃ നിഷേധഃ യതഃ യതഃ ഹിംസ്രമനഃ നിവർത്തതേ, തതഃ തതഃ ദുഃഖം ശാമ്യതി ഏവ.

അന്ത:—

പ്രീതികരങ്ങളായ വസ്തുക്കളിൽനിന്ന് മനസ്സിനേ പിൻതിരിക്കുന്നത് ബ്രാഹ്മണനേ സംബന്ധിച്ചേടത്തോളം കുറഞ്ഞ കാര്യമല്ല. മനസ്സിനേ ഏതേതു വസ്തുക്കളിൽനിന്ന് പിന്തിരിക്കുന്നു. വോ അവയിൽനിന്ന് വീണ്ടും ദുഃഖമുണ്ടാകുന്നില്ല.

മൂലം 9.

യസ്സകായേന വാചായ
മനസാനത്ഥിദുക്കതം
സംവുതംതീഹിഠാനേഹി
തമഹം ബ്രൂമി ബ്രാഹ്മണം.

അന്വയം.

മൂ: ഭാ:—

യസ്സ കായേനവാചായ മനസാ ദുക്കതം നത്ഥി, തീഹി ഠാനേഹി സംവൃതം തം അഹം ബ്രാഹ്മണം ബ്രൂമി.

സം:—

യസ്യകായേന വാചാമനസാ ച ദുഷ്കൃതം നാസ്തി, ത്രിഭിഃ സ്ഥാനൈഃ സംവൃതം തം അഹം ബ്രാഹ്മണം ബ്രവീമി.

അന:—

മനോവാക്കകായങ്ങളാൽ പാപമനുഷ്ഠിക്കാതെ ഈ മൂന്നു സ്ഥാനങ്ങളിൽ അത്യന്തം സംയമം ശീലിച്ചിട്ടുള്ള പുരുഷനെബ്രാഹ്മണനെന്നു ഞാൻ പറയുന്നു.

## മൂലം 10.

യമ്ഹാധമ്മം വിജാനേയ്യ
സമ്മാസംബുദ്ധദേസിതം
സക്കച്ചം തം നമസ്സേയ്യ
അഗ്ഗിഹുത്തം വ ബ്രാഹ്മണോ

അന്വയം.

മൂ: ഭാ:—

യമ്ഹാ സമ്മാസംബുദ്ധദേസിതം ധമ്മം വിജാനേയ്യ, തം അഗ്ഗിഹുത്തം ബ്രാഹ്മണോ വ സക്കച്ചം നമസ്സേയ്യ

സം:—

യസ്മാൽ സംബുദ്ധദേശിതം ധർമ്മം വിജാനീയാൽ, തം അഗ്നിഹോത്രം ബ്രാഹ്മണ ഇവ സത്കൃത്യ നമസ്യേൽ.

അന:—

ബ്രാഹ്മണൻ അഗ്നിഹോത്രിയേ ഭക്തിപുരസ്സരം പ്രണമിക്കുന്നതുപോലെ ബുദ്ധധർമ്മത്തെ ഉപദേശിക്കുന്ന വ്യക്തിയേയും ഭക്തിപൂർവ്വം നമസ്കരിക്കണം.

## മൂലം 11.

ന ജടാഹി ന ഗോത്തേഹി
ന ജച്ചാഹോതി ബ്രാഹ്മണോ
യ മ്ഹിസതിഞ്ചധമ്മോച
സോസുചീസോച ബ്രാഹ്മണോ.

അന്വയം.

മൂ: ഭാ:—

ജടാഹി ബ്രാഹ്മണോ ന ഹോ-
തി, ഗോത്തേഹിജച്ചാചന; യ
മ്ഹിസച്ചഞ്ച ധമ്മോ ചസോ
സുചീ സോചബ്രാഹ്മണോ

സം:—

ജടാഭിഃ ബ്രാഹ്മണഃ നഭവതി
ഗോത്രൈഃ ജാത്യാചന; യ
സ്മിൻ സത്യം ചധമ്മം ച,
സഃ ശുചീ, സഃച ബ്രാഹ്മണഃ

അന്വ:—

ജടധരിക്കകെ കൊണ്ടോ ഗോത്രം, ജാതി മുതലായവകൊണ്ടോ ഒരുവനും ബ്രാഹ്മണനാകുന്നില്ല. ഏതൊരുവനിൽ സത്യധർമ്മങ്ങൾ പ്രകാശിക്കുന്നു, അവനത്രേ വിശുദ്ധൻ, അവനത്രേ ബ്രാഹ്മണൻ.

മൂലം 12.

കിംതേ ജടാഹിദുമ്മേധ!
കിംതേ അജിനസാടിയാ
അബ്ഭന്തരം തേഗഹനം
ബാഹിരം പരിമജ്ജസി-

അന്വയം.

മൂ: ഭാ:—

ദുമ്മേധ, തേ ജടാഹികിം,തേ
അജിനസാടിയാകിം? തേ അ
ബ്ഭന്തരം ഗഹനം ബാഹിരം
പരിമജ്ജസി.

സം:—

ഹേ ദുമ്മേധഃ തേ ജടയാകിം?
തേ അജിന ശാട്യാകി? തേ
അഭ്യന്തരം ഗഹനം, ബഹിഃ
പരിമാർജ്ജയസി.

അന്വ:—

ഹേദുർബ്ബുദ്ധിയായ മനുഷ്യ! നിൻെറ ജടകൊണ്ടും മാൻതോൽകൊണ്ടും എന്തുഫലം? നിൻെറ അഭ്യന്തരം (ഹൃദയം) രാഗദ്വേഷാദികളാൽ നിറയപ്പെട്ടിരിക്കുന്നു,—നീ കേവലം ബാഹ്യശരീരത്തെമാത്രം വെടിപ്പാക്കി വയ്ക്കുന്നു.

മൂലം 13.

പംസുകൂലധരം ജന്തു
കിസംധമനിസന്തതം
ഏകം വന സ്മിംഝായന്തം
തമഹം ബ്രൂമി ബ്രാഹ്മണം

അന്വയം.

മൂ: ഭാ:-

പാംസുക്രൂലധരം കിസം ധമനി സന്തതം വനസ്മിം ഏകം ഝായന്തം തം അഹം ബ്രാഹ്മണം ബ്രൂമി.

സം:-

പാംശുകൂലധരം (ധൂളിധൂസരിത ജീൎണ്ണവസ്ത്രധാരിണാം) കൃശം ധമനിസന്തതം വനേ ഏകം ധ്യായന്തം തം അഹം ബ്രാഹ്മണം ബ്രവീമി.

അൎത്ഥ:-

ധൂളി ധൂസരമായ ജീൎണ്ണവസ്ത്രം ധരിച്ചും ധമനികൾ നിറഞ്ഞതും കൃശവുമായ ശരീരത്തോടും വിജനസ്ഥലത്തു് സദാധ്യാന നിമഗ്നനായിരിക്കുന്ന പുരുഷനെ ബ്രാഹ്മണനെന്നു ഞാൻ പറയുന്നു.

മൂലം 14.

നചാഹം ബ്രാഹ്മണം ബ്രൂമി
യോനിജം മത്തിസംഭവം
ഭോവാദിനാമസോഹോതി
സവേഹോതി സകിഞ്ചനോ
അകിഞ്ചനം അനാദാനം
തമഹം ബ്രൂമി ബ്രാഹ്മണം

അന്വയം.

മൂ: ഭാ:-

യോനിജം മത്തി സംഭവം അഹം ബ്രാഹ്മണം നചബ്രൂമി സവേ സകിഞ്ചനോ ഹോതി, സോനാമഭോവാദി ഹോതി, അകിഞ്ചനം അനാദാനം തം അഹം ബ്രാഹ്മണം ബ്രൂമി.

സം:-

യോനിജം (ബ്രാഹ്മണജാത്യാ ഉല്പന്നം) മാതൃസംഭവം (ബ്രാഹ്മണ പത്നീഗൎഭസംഭൃതം) അഹം ബ്രാഹ്മണം നച ബ്രവീമി— സവൈ സകിഞ്ചനഃ ഭവതി, സഃ നാമ, ഭോവാദീ, (ഭോ! അഹം ബ്രാഹ്മണഃ ഇതികഥനശീലഃ) ഭവതി, അകിഞ്ചനം അനാദാനം തം അഹം ബ്രാഹ്മണം ബ്രവീമി.

അൎത്ഥ:-

ബ്രാഹ്മണ ജാതിയിൽ—ബ്രാഹ്മണസ്ത്രീയുടെ ഗൎഭത്തിൽ ജനിച്ചതുകൊണ്ടു് അവനെ ഞാൻ ബ്രാഹ്മണനെന്നു പറയുകയില്ല.

കാരണം, അവൻ രാഗദ്വേഷങ്ങളാൽ മലിനനായിരിക്കും. എങ്കിൽ, അവൻ കേവലം 'ഭോവാദി' (ഹേ! ഞാൻ ബ്രാഹ്മണനാണ് എന്നു പറയുന്നവൻ) യാകാം. എന്നാൽ, യാതൊരുവൻ ആസക്തി രഹിതനും നിർദ്ദോഷിയുമായിരിക്കുന്നു, അവനെ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

മൂ: 15.

സവ്വസംയോജനം ഛേത്വാ
യോവേനപരിതസ്സതി
സങ്ഗാതിഗം വിസംയുത്തം
തമഹംബ്രൂമി ബ്രാഹ്മണം

അന്വ: —

മൂ: ഭാ: —

സവ്വസംയോജനം ഛേത്വാ
യോവേന പരിതസ്സതി,
സങ്ഗാതിഗം വിസംയുത്തം
തം അഹം ബ്രാഹ്മണം ബ്രൂമി

സം: —

സവ്വസംയോജനം ഛിത്വാ
യഃ വൈ ന പരിത്രസ്യതി
സങ്ഗാതിഗം വിസംയുക്തം
തംഅഹം ബ്രാഹ്മണംബ്രവീമി

അർ: —

യാതൊരു പുരുഷൻ സകലബന്ധനങ്ങളെയും ഛേദിച്ച് നിർഭയനായി വർത്തിക്കുന്നു, ആസക്തിരഹിതനും ശൃംഖലാമുക്തനുമായ അവനെ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

മൂ: 16.

ഛേത്വാനന്ദിം വരത്തഞ്ച
സന്ദാനം സഹനുക്കമം
ഉക്ഖിത്തപലിഘം ബുദ്ധം
തമഹം ബ്രൂമി ബ്രാഹ്മണം

അന്വ. —

മൂ: ഭാ: —

നന്ദിംവരത്ത ഞ്ചസഹനു
ക്കമം സന്ദാനം ഛേത്വാ
ഉക്ഖിത്തപലിഘം ബുദ്ധം
തം അഹം ബ്രാഹ്മണംബ്രൂമി

സം: —

നന്ദിം (ക്രോധം) വരത്രാം (ആവര
ണകാരിണീം തൃഷ്ണാം) ച സഹാ
നുക്രമം സന്താനം ഛിത്വാ
ഉൽക്ഷിപ്തപരിഘം ബുദ്ധം
തം അഹം ബ്രാഹ്മണം ബ്രവീമി

അൎത്ഥ:—

കോപം, തൃഷ്ണ, മിത്ഥ്യാദൃഷ്ടി ഇവയെ ദൂരീകരിച്ച് അഷ്ടാംഗമാൎഗ്ഗലബ്ധമായ ജ്ഞാനത്താൽ അവിദ്യാരൂപമായ ആവരണം ഭേദിച്ച് ആൎയ്യസത്യങ്ങൾ നാലും വഴിപോലെ പ്രത്യക്ഷപ്പെടുത്തിയിട്ടുള്ള പുരുഷനെ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

മൂ: 17.

അക്കോസം വധബന്ധഞ്ച
അദുട്ഠോ യോ തിതിക്ഖതി
ഖന്തിബലം ബലാനീകം
തമഹം ബ്രൂമി ബ്രാഹ്മണം

അന്വ:—

മൂ: ഓ:—
യോ അദുട്ഠോ വധബന്ധഞ്ച
അക്കോസം തിതിക്ഖതി,
ഖന്തിബലം ബലാനീകം തം
അഹം ബ്രാഹ്മണം ബ്രൂമി

സം:—
യഃ അദുഷ്ടഃ വധബന്ധഞ്ച
അക്രോശൻ തിതിക്ഷതേ
ക്ഷാന്തിബലാം ബലാനീകം
തം അഹം ബ്രാഹ്മണംബ്രവീമി

അൎത്ഥ:—

പരിശുദ്ധചിത്തനായ ഏതൊരു വ്യക്തി, വധബന്ധനങ്ങളിൽ പ്രതികാരബുദ്ധി കൂടാതെ അവയെ സഹിക്കുന്നു, ക്ഷമാപരനും [illegible] ബലസമേതനുമായ ആ പുരുഷനെ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

മൂ: 18.

അക്കോധനം വതവന്തം
സീലവന്തം അനുസ്സുദം
ദന്തം അന്തിമസാരീരം
തമഹം ബ്രൂമി ബ്രാഹ്മണം.

അന്വ:—

മൂ: ഓ:—
അക്കോധനം വതവന്തം
സീലവന്തം അനുസ്സുദം,
ദന്തം അന്തിമസാരീരം
തം അഹം ബ്രാഹ്മണം ബ്രൂമി

സം:—
അക്രോധനം വ്രതവന്തം
ശീലവന്തം അനശ്രുതംദാന്തം
അന്തിമശരീരം തം അഹം
ബ്രാഹ്മണം ബ്രവീമി

അൎത്ഥം:-

കോപമില്ലാത്തവനും വ്രതതല്പരനും സത്സ്വഭാവിയും തൃഷ്ണാശൂന്യനും യമനിയമാദികൾ സിദ്ധിച്ചിട്ടുള്ളവനും പുനൎജ്ജന്മരഹിതനുമായ പുരുഷനേ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

### മൂലം 19.

വാരിപോക്ഖരപത്തേവ
ആരഗ്ഗേരിവ സാസപോ
യോനലിപ്പതി കാമേസു
തമഹം ബ്രൂമി ബ്രാഹ്മണം.

അന്വയം.

മൂ: ഭാ:-

പോക്ഖരപത്തേ, വാരി ഇവ ആരഗ്ഗേ സാസപോരിവയോ കാമേസു നലിപ്പതി, തം അഹം ബ്രാഹ്മണം ബ്രൂമി.

സം:-

പുഷ്കരപത്രേ വാരി ഇവ ആരാഗ്രേ സൎഷപമിവയഃ കാമേഷു നലിപ്യതേ തം അഹംബ്രാഹ്മണം ബ്രവീമി.

അൎത്ഥം:-

പത്മപത്രത്തിൽ ജലംപോലെയും സൂച്യഗ്രത്തിൽ കടുകപോലെയും കാമങ്ങളിൽ മനസ്സ് ചേരാതെ നിൽക്കുന്ന പുരുഷനേ ബ്രാഹ്മണനെന്നു ഞാൻ പറയുന്നു.

### മൂലം 20.

യോദുക്ഖസ്സ പജാനാതി
ഇധേ*f*വ ഖയമത്തനോ
പന്നഭാരം വിസഞ്ഞുത്തം
തമഹം ബ്രൂമി ബ്രാഹ്മണം.

അന്വയം.

മൂ: ഭാ:-

യ ഇധേ*f*വ അത്തനോദുക്ഖസ്സ ഖയംപജാനാതി, പന്നഭാവം വിസഞ്ഞുത്തം തം അഹം ബ്രാഹ്മണം ബ്രൂമി.

സം:-

യഃ ഇഹ ഏവ ആത്മനോ ദുഃഖസ്യക്ഷയം പ്രജാനാതി, പ്രാന്യഭാരം (ഭാരശൂന്യം) വിസംയുക്തം തം അഹം ബ്രാഹ്മണം ബ്രവീമി.

അന്വ:–

യാവനൊരുത്തൻ ഈ ജീവിതത്തിൽതന്നെ ദുഃഖശമനത്തിനുള്ള മാർഗ്ഗമറിഞ്ഞു് ഭാരശ്ശൂന്യനും നിസ്സംഗനുമായി ജീവിക്കുന്നു, അവനെ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

## മൂലം 21.

ഗമ്ഭീരപഞ്ഞം മേധാവിം
മഗ്ഗാമഗ്ഗസ്സ കോവിദം
ഉത്തമത്ഥം അനുപ്പത്തം
തമഹം ബ്രൂമി ബ്രാഹ്മണം.

അന്വയം.

മൂ: ഭാ:–

ഗംഭീര പഞ്ഞം മേധാവിം മഗ്ഗാ മഗ്ഗസ്സ കോവിദം ഉത്തമത്ഥം അനുപ്പത്തം തം അഹം ബ്രാഹ്മണം ബ്രൂമി.

സം:–

ഗംഭീര പ്രജ്ഞം മേധാവിനം മാർഗ്ഗാമാർഗ്ഗസ്യ കോവിദം ഉത്തമാർത്ഥം അനുപ്രാപ്തം തം അഹം ബ്രാഹ്മണം ബ്രവീമി.

അന്വ:–

ദൃഢചിത്തനും മേധാവിയും സദസദ്വിചാരപടുവും ബൌദ്ധധർമ്മത്തിൽ പ്രതിപാദിച്ചിട്ടുള്ള നിർവ്വാണപദം പ്രാപിച്ചവനുമായ പുരുഷനെ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

## മൂലം 22.

അസംസട്ഠം ഗഹട്ഠേഹി
അനാഗാരേഹി ചൂഭയം
അനോകസാരിം അപ്പിച്ഛം
തമഹം ബ്രൂമി ബ്രാഹ്മണം.

അന്വയം.

മൂ: ഭാ:–

ഗഹട്ഠേഹിഅനാഗാരേഹി ച ഉഭയം അസംസട്ഠം അനോകസാരിം, അപ്പിച്ഛം തം അഹം ബ്രാഹ്മണം ബ്രൂമി.

സം:–

ഗൃഹസ്ഥൈഃ അനാഗാരൈഃ ച ഉഭാഭ്യാം അസംസൃഷ്ടം അനോകസ്സാരിണം അല്പേച്ഛും തം അഹം ബ്രാഹ്മണം ബ്രവീമി.

അന്ന:-

ഗൃഹസ്ഥന്മാരോടും ഭിക്ഷുക്കളോടുമുള്ള സംസർഗ്ഗംവിട്ടും ഗൃഹവാസംപോലും ഉപേക്ഷിച്ചും അല്പമാത്രംകൊണ്ട് തൃപ്തനായും ഇരിക്കുന്നവനേ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

മൂലം 23.

നിധായദണ്ഡം ഭൂതേസു
തസേസുഥാ വരേസുച
യോനഹന്തി നഘാതേതി
തമഹം ബ്രൂമി ബ്രാഹ്മണം.

അന്വ:-

മൂ: ഭാ:-
തസേസുഥാ വരേസുച ഭൂ
തേസുദണ്ഡം നിധായ യോ
ന ഹന്തി ന ഘാതേതിതം
അഹം ബ്രാഹ്മണം ബ്രൂമി.

സം:-
ത്രസേഷു (ജീവനാപഗമഭയാ
ത്ഭീതേഷു ജീവേഷു) സ്ഥാവ
രേഷു ച ഭൂതേഷു ദണ്ഡംനിധായ
[യോ ന] ഹന്തി നഘാതയതി,
[ത]ം അഹം ബ്രാഹ്മണം ബ്രവീമി.

അന്ന:-

ഏതൊരു വ്യക്തി ദണ്ഡനത്തെ ത്യജിച്ച് സമസ്ത ജീവികളിലും ദയയോടുകൂടി ക്ഷമാശീലനായിട്ട് സ്വയം ഹത്യ ചെയ്യാതെയും അന്യരെ ഹത്യയ്ക്കായി പ്രേരിപ്പിക്കാതെയും ഇരിക്കുന്നു, അവനെ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

മൂലം 24.

അവിരുദ്ധം വിരുദ്ധേസു
അത്തദണ്ഡേസു നിവ്വുതം
സാദാനേസു അനാദാനം
തമഹം ബ്രൂമി ബ്രാഹ്മണം.

മൂ: ഭാ:

സം:-

അന്വ:-

വിരുദ്ധേസു അവിരുദ്ധം
അത്തദണ്ഡേസു നിവ്വുതം,
സാദാനേസു അനാദാനം
തം അഹം ബ്രാഹ്മണം ബ്രൂമി.

വിരുദ്ധേഷു അവിരുദ്ധം
ആത്തദണ്ഡേഷു നിർവ്വൃതം
സാദാനേഷു അനാദാനം തം
അഹം ബ്രാഹ്മണം ബ്രവീമി.

അന്വ:-

ശത്രുക്കളിൽ മൈത്രിയോടും ഉപദ്രവകാരികളിൽ സന്തോഷത്തോടും സംസാരാസക്തരായ ജനങ്ങളുടെ ഇടയിൽ ആസക്തി രഹിതനായും വർത്തിക്കുന്ന പുരുഷനെ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

മൂ: 25.

യസ്സരാഗോചദോസോച
മനോമക്ഖോച പാതിതോ
സാസപോരിവ ആരഗ്ഗാ
തമഹം ബ്രൂമി ബ്രാഹ്മണം

അന്വ:-

മൂ: ഭാ:-

യസ്സ രാഗോ ച ദോസോ ച
മാനോ മക്ഖോ ച ആരഗ്ഗാ
സാസപോരിവ പാതിതോ
തം അഹം ബ്രാഹ്മണം ബ്രൂമി

സം:-

യസ്യ രാഗശ്ച ദ്വേഷശ്ച മാനഃ
മ്രക്ഷശ്ച ആരാഗ്രാൽ സർഷപ
ഇവ പാതിതഃ തം അഹം
ബ്രാഹ്മണം ബ്രവീമി

അന്വ:-

യാവനൊരുത്തന്റെ രാഗം, ദ്വേഷം, മാനം, കാപട്യം ഇവ സൂച്യഗ്രത്തിൽ നിന്നു കടുകുമണിപോലെ വീണുപോയിരിക്കുന്നു, അവനേ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

മൂ: 26.

അകക്കസം വിഞ്ഞാപനിം
ഗിരം സച്ചമുദീരയേ
യായനാഭിസജേകിഞ്ചി
തമഹം ബ്രൂമി ബ്രാഹ്മണം

അന്വ:-

മൂ: ഭാ:-

യായകിഞ്ചി നാഭിസജേ
അകക്കസം വിഞ്ഞാപനിം
സച്ചംഗിരം ഉദീരയേ തം
അഹം ബ്രാഹ്മണം ബ്രൂമി

സം:-

യയാകിഞ്ചിൽ ന അഭിഷജേൽ
അകർക്കശാം വിജ്ഞാപനീം
സത്യാംഗിരം ഉദീരയേൽ, തം
അഹം ബ്രാഹ്മണം ബ്രവീമി

അന്വ:-

ഏതൊരു പുരുഷൻ കർക്കശതയുപേക്ഷിച്ച് സദാ സത്യ ഭാഷണം ചെയ്കയും സദുപദേശങ്ങളെ നൽകുകയും ചെയ്യുന്നു, ഇതരവിഷയങ്ങളിൽ ലേശംപോലും ആസക്തി ഇല്ലാത്ത അവനേ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

മൂ: 27.

യോ/ധദീഘംവാരസ്സംവാ
അണുംഥൂലംസുഭാസുഭം
ലോകേഅദിന്നംനാ/ദിയതേ
തമഹംബ്രൂമിബ്രാഹ്മണം.

അന്വ:-

മൂ: ഭാ:-

യോഇധലോകേദീഘം
വാരസ്സംവാഅണുംഥൂലം
സുഭാസുഭംഅദിന്നംനാദി
യതേതംഅഹംബ്രാഹ്മണം
ബ്രൂമി—

സം:-

യ:ഇഹലോകേദീർഘംവാഹ്ര
സ്വംവാഅണുംസ്ഥൂലംശു
ഭാശുഭംവാഅദത്തംനആ
ദത്തേതംഅഹംബ്രാഹ്മ
ണം ബ്രവീമി —

അന്വ: —

ഒരുവൻ ഈ ലോകത്തിൽ വല്യതോ ചെറുതോ ചെറ്റുമോ ബൃഹത്തോ ശുഭമോ അശുഭമോ ആയ ഏതെങ്കിലും വസ്തു തനിക്ക് നൽകാതിരിക്കെ അതിനെ സ്വീകരിക്കാതിരിക്കുന്നവനേ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

മൂ: 28.

ആസായസ്സനവിജ്ജന്തി
അസ്മിംലോകേപരംഹിച
നിരാസയംവിസംയുത്തം
തമഹംബ്രൂമിബ്രാഹ്മണം

അന്വ:

മൂ: ഭാ:—

അസ്മിംലോകേപരമ്ഹിച
യസ്സആസാനവിജ്ജന്തി
നിരാസയംവിസംയുത്തം
തംഅഹംബ്രാഹ്മണംബ്രൂമി

സം: —

അസ്മിൻലോകേപരസ്മിൻച
യസ്യആശാ:നവിദ്യന്തേനിരാ
ശയംവിസംയുക്തംതംഅഹം
ബ്രാഹ്മണംബ്രവീമി.

അന്വ:—

ഇഹപരലോകങ്ങളിൽ യാതൊരാകാംക്ഷയുമില്ലാത്ത നിരാശനും നിസ്സംഗനുമായ പുരുഷനെ ബ്രാഹ്മണനെന്നു പറയുന്നു.

### മൂലം 29.

യസ്സാലയാനവിജ്ജന്തി
അജ്ഞായഅകഥംകഥീ
അമതോഗധംഅനുപ്പത്തം
തമഹംബ്രൂമിബ്രാഹ്മണം.

അന്വ:—

മൂ: ഭാ:—

യസ്സ ആലയാനവിജ്ജന്തി
അജ്ഞായ അകഥം കഥീ
അമതോഗധംഅനുപ്പത്തം
തംഅഹംബ്രാഹ്മണംബ്രൂമി

സം:—

യസ്യ ആലയാഃന വിദ്യന്തേ,(യഃ)
ആജ്ഞായഅകഥം കഥീമ, അമൃതാവഘാതം അനപ്രാപ്തം തം
അഹം ബ്രാഹ്മണം ബ്രവീമി.

അന്വ:—

ഏതൊരു പുരുഷൻ തൃഷ്ണാശൂന്യനായി, സമ്യക്ജ്ഞാനത്താൽ സകല സംശയങ്ങളെയും ഛേദിച്ച് അമൃതമായ പദം പ്രാപിച്ചിരിക്കുന്നു, അവനെ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

### മൂലം 30.

യോ൧യപുഞ്ഞഞ്ചപാപഞ്ച
ഉഭോസങ്ഗംഉപച്ചഗാ
അസോകംവിരജംസുദ്ധം
തമഹംബ്രൂമിബ്രാഹ്മണം.

അന്വ:—

മൂ: ഭാ:

ഇധയോ പുഞ്ഞഞ്ച പാപഞ്ച ഉഭോസങ്ഗംഉപച്ചഗാ,
അസോകം വിരജം സുദ്ധം
തംഅഹംബ്രാഹ്മണംബ്രൂമി

സം:—

ഇഹയഃപുണ്യഞ്ചപാപഞ്ച
ഉഭൌസങ്ഗംചഉപാത്യഗാൽ
അശോകംവിരജസംശുദ്ധം
തംഅഹംബ്രാഹ്മണംബ്രവീമി.

അനു:-

ഏതൊരു വ്യക്തി പാപപുണ്യങ്ങൾ രണ്ടിന്റെയും ബന്ധനത്തിൽ നിന്നു വിമുക്തനായിട്ട് ശോകരഹിതനും രജോഗുണശൂന്യനും നിർമ്മലചിത്തനുമായിരിക്കുന്നു, അപ്രകാരമുള്ള വ്യക്തിയെ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

മൂ: 31

ചന്ദം വ വിമലംസുദ്ധം
വിപ്പസന്നമനാവിലം
നന്ദീഭവപരിക്ഖീണം
തമഹം ബ്രൂമി ബ്രാഹ്മണം.

മൂ: ഭാ:—

ചന്ദം വ വിമലം സുദ്ധം
വിപ്പസന്നമനാവിലം, നന്ദീ
ഭവപരിക്ഖീണംതംഅഹം
ബ്രാഹ്മണംബ്രൂമി.

അന്വ: സം.

ചന്ദ്രം ഇവവിമലംശുദ്ധംവി
പ്രസന്നംഅനാവിലംനന്ദീഭവ
പരിക്ഷീണംതംഅഹം ബ്രാ
ഹ്മണം ബ്രവീമി.

അനു:

ഏതൊരുപുരുഷൻ ചന്ദ്രനെപ്പോലെ നിർമ്മലനും പ്രസന്നചിത്തനും പാപരഹിതനുമായിട്ടും സമസ്തസുഖാഭിലാഷങ്ങളെയും സമ്പൂർണ്ണം സന്ത്യജിച്ചിരിക്കുന്നു, അവനെ ബ്രാഹ്മണനെന്നു ഞാൻ പറയുന്നു.

മൂ: 32

യോഇമംപലിപഥംദുഗ്ഗം
സംസാരം മോഹ മച്ചഗാ
തിണ്ണോപാരഗതോഝായീ
അനേജോ അകഥംകഥീ
അനുപാദായ നിവ്വുതോ
തമഹം ബ്രൂമി ബ്രാഹ്മണം.

മൂ: ഭാ:-

യോഇമംപലിപഥംദുഗ്ഗം
സംസാരംമോഹംഅച്ചഗാ,
തിണ്ണോപാരഗതോ ഝായീ

അന്വ: സം.

യഃഇമംപരിപഥംദുർഗ്ഗംസംസാരം
മോഹംഅത്യഗാൽ, തീർണ്ണഃപാരഗ
തഃധ്യായീ,അനേജഃ അകഥംകഥീ

അനേജോഅകഥംകഥീ
അനുപാദായനിബ്ബുതോ
തംഅഹം ബ്രാഹ്മണംബ്രൂമി.

അനുപാദായനിർവൃതഃതം
അഹംബ്രാഹ്മണം ബ്രവീമി-

അന്വ:-

യാവനൊരുത്തൻ പ്രതിബന്ധസ്വരൂപവും ദുരതിക്രമവുമായ ഈ സംസാരമോഹത്തേ അതിക്രമിച്ചിരിക്കുന്നു, സംസാരോത്തീർണ്ണനും ധ്യാനശീലനും ആശാരാഹിത്യത്താൽ നിശ്ചലചിത്തനും സംശയശൂന്യനുമായ ആ പുരുഷനേ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

മൂ: 33.

യോധകാമേ പഹത്വാന
അനാഗാരോ പരിബ്ബജേ
കാമഭവ പരിക്ഖീണം
തമഹം ബ്രൂമി ബ്രാഹ്മണം

അന്വ:-

മൂ: ഭാ:
ഇധയോ കാമേ പഹത്വാന
അനാഗാരോ പരിബ്ബജേ
കാമഭവപരിക്ഖീണം തം
അഹം ബ്രാഹ്മണംബ്രൂമി

സം-:
ഇഹയഃ കാമാൻപ്രഹായ
അനാഗാരഃ പരിവ്രജൽ
കാമഭവപരിക്ഷീണം തം
അഹം ബ്രാഹ്മണം ബ്രവീമി

അന്വ:-

ഈ ലോകത്തിൽ ആരൊരുവൻ സമസ്തവാഞ്ഛകളെയും ത്യജിച്ച് ഗൃഹത്യാഗിയായി സഞ്ചരിക്കുന്നു, ആശാവിരഹിതനായ അവനേ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

മൂ: 34.

യോധതൺഹം പഹത്വാന
അനാഗാരോ പരിബ്ബജേ
തൺഹാഭവപരിക്ഖീണം
തമഹം ബ്രൂമി ബ്രാഹ്മണം.

മൂ: ഭാ:- അന്വ:-
ഇധയോതൺഹംപഹത്വാന
അനാഗാരോ പരിബ്ബജേ ത

സം;-
ഇഹയഃ തൃഷ്ണാംപ്രഹായ
അനാഗാരഃ പരിവ്രജൽ

ൻഹാ ഭവപരിക്ഖീണം തം അഹം ബ്രാഹ്മണം ബ്രൂമി

തൃഷ്ണാഭവപരിക്ഷീണാം തം അഹം ബ്രാഹ്മണം ബ്രവീമി

## മൂലം 35.

ഹിത്വാമാനുസകം യോഗം
ദിവ്വംയോഗം ഉപച്ചഗാ
സവ്വയോഗവിസംയുത്തം
തമഹം ബ്രൂമി ബ്രാഹ്മണം.

### അന്വയം.

മൂ: ഭാ:-

യോമാനുസകം യോഗം ഹിത്വാ ദിവ്വം യോഗം ഉപച്ചഗാ സവ്വയോഗ വിസംയുത്തം തം അഹം ബ്രാഹ്മണം ബ്രൂമി.

സം:-

യഃ മാനുഷകം യോഗാഹിത്വാ ദിവ്യം യോഗം ഉപാത്യഗാൽ, സവ്വയോഗ വിസംയുക്തം തം അഹം ബ്രാഹ്മണം ബ്രവീമി.

അനു:-

ആരൊരുവൻ മാനുഷവും ദിവ്യവുമായ യോഗത്തേ—ആയുസ്സിനേയും പഞ്ചകാമ ഗുണങ്ങളെയും കുറിച്ചുള്ള ആസക്തിയേ—സമ്പൂൎണ്ണം പരിത്യജിച്ച് സമസ്ത സംസാരബന്ധങ്ങളിൽനിന്നും വിമുക്തനായിരിക്കുന്നു, അപ്രകാരമുള്ള വ്യക്തിയേ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

## മൂലം 36.

ഹിത്വാരതിഞ്ച അരതിഞ്ച
സീതിഭൂതം നിരുപധിം,
സവ്വലോകാഭിഭൂം വീരം
തമഹം ബ്രൂമി ബ്രാഹ്മണം.

### അന്വയം.

മൂ: ഭാ:

രതിഞ്ച അരതിഞ്ച ഹിത്വാ സീതിഭൂതം നിരുപധിം സവ്വലോകാഭിഭൂം വീരം തം അഹം ബ്രാഹ്മണം ബ്രൂമി.

സം:-

രതിഞ്ച അരതിഞ്ച ഹിത്വാ ശീതീഭൂതം നിരുപധിം സവ്ലോകാഭിഭവം വിരംതം അഹം ബ്രാഹ്മണം ബ്രവീമി.

അന്വ:-

ഏതൊരു വ്യക്തി ഇച്ഛാദ്വേഷങ്ങൾ കൂടാതെ ശാന്തനും തന്മൂലം ക്ലേശരഹിതനുമായിട്ട് സകല സംസ്കാരങ്ങൾക്കും അതീതനായിരിക്കുന്നു, വീഴ്ച്ചവാനായ ആ വ്യക്തിയേ ഞാൻ ബ്രാഹ്മണനെന്നുപറയുന്നു.

## മൂലം 37.

ചുതിംയോവേദി, സത്താനം
ഉപപത്തിഞ്ചസവ്വസോ
അസത്തംസുഗതംബുദ്ധം
തമഹംബ്രൂമിബ്രാഹ്മണം.

അന്വ:-

| മൂ: ഭാ:- | സം:- |
| --- | --- |
| യോസത്താനംചുതിാചഉപപത്തിഞ്ചസവ്വസോവേദി, അസത്തം സുഗതംബുദ്ധം തംഅഹംബ്രാഹ്മണംബ്രൂമി. | യഃ സക്താനാം ച്യുതിം ച ഉപപത്തിം ച സർവ്വശഃ വേദ, അസക്തം സുഗതം ബുദ്ധം തം അഹം ബ്രാഹ്മണം ബ്രവീമി. |

അന്വ:-

ആരൊരുവൻ സംസാരാസക്തരായ ജനങ്ങളുടെ ജനനമരണങ്ങളെ എല്ലാവിധത്തിലും അറിയുന്നു, ആസക്തിയില്ലാത്തവനും ഉൽകൃഷ്ടജന്മം ലഭിച്ചവനും ജ്ഞാനിയുമായ അവനേ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

## മൂലം 38.

യസ്സഗതിംനജാനന്തി
ദേവാഗന്ധബ്ബമാനസാ
ഖീണാസവംഅരഹന്തം
തമഹംബ്രൂമിബ്രാഹ്മണം.

അന്വ:-

| മൂ: ഭാ:- | സം:- |
| --- | --- |
| യസ്സഗതിം ദേവാ ഗന്ധബ്ബമാനസാനജാനന്തി. ഖീണാസവംഅരഹന്തംതംഅഹം ബ്രാഹ്മണം ബ്രൂമി. | യസ്യ ഗതിം ദേവാഃ ഗന്ധർവ്വമാനുഷാഃ ന ജാനന്തി ക്ഷീണാസവംഅർഹന്തംതം അഹംബ്രാഹ്മണംബ്രവീമി. |

അന:-

ഏതൊരു വ്യക്തിയുടെ ഗതിയെ ദേവഗന്ധർവ്വാദികൾപോലും അറിയുന്നില്ല. പാപശൂന്യനായി അർഹത്വം പ്രാപിച്ച അവനേ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

മൂ: 39.

യസ്സപുരേചപച്ഛാച
മജ്ഝേചനത്ഥികിഞ്ചനം,
അകിഞ്ചനംഅനാദാനം
തമഹംബ്രൂമിബ്രാഹ്മണം-

| മൂ: ഭാ:- | സം:- |
|---|---|
| യസ്സപുരേച പച്ഛാച | യസ്യപുര: ചപശ്ചാൽച |
| മജ്ഝേചകിഞ്ചനം നത്ഥി | മദ്ധ്യേചകിഞ്ചന നാസ്തി- |
| അകിഞ്ചനം അനാദാനം | അകിഞ്ചനാ അനാദാനം |
| തം അഹം ബ്രാഹ്മണം ബ്രൂമി | തം അഹംബ്രാഹ്മണം ബ്രവീമി- |

അന്വ:-

യാതൊരുവന് മുമ്പിലും പിമ്പിലും മദ്ധ്യത്തിലും യാതൊന്നും ഇല്ലാ രാഗാദിശൂന്യനാ അനാസക്തനുമായ അവനെ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

മൂലം 40.

ഉസഭം പവരംവീരം
മഹേസിം വിജിതാവിനം
അനേജം ന്ഹാതകം ബുദ്ധം
തമഹം ബ്രൂമി ബ്രാഹ്മണം

അന്വ:-

| മൂ: ഭാ:- | സം:- |
|---|---|
| ഉസഭം പവരം വീരം | ഋഷഭം പ്രവരം വീരം |
| മഹേസിം വിജിതാവിനം | മഹർഷിം വിജിതാരിം |
| അനേജം നഹാതകം | അനേജം(നിഷ്കമ്പം) സ്നാത |
| ബുദ്ധംതമഹംബ്രൂമിബ്രാഹ്മണം | കം [illegible] യെന്താ ബുദ്ധം |
| | തം അഹംബ്രാഹ്മണംബ്രവീമി |

അൎത്ഥം.—

ഏതൊരു വ്യക്തി വൃഷതുല്യം നിർഭയനായിരിക്കുന്നു, മഹാനും ശ്രേഷ്ഠനുമായിരിക്കുന്നു, മഹർഷിയും മാരജിത്തുമായിരിക്കുന്നു ഏതൊരു വ്യക്തിയുടെ ചിത്തം നിഷ്കമ്പമായിരിക്കുന്നു. ജ്ഞാനത്താൽ കന്മഷരഹിതനായി ആൎയ്യസത്യങ്ങൾ നാലും ഗ്രഹിച്ച ആ പുരുഷനേ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

## 41.

പൂൎവ്വേനിവാസംയോവേദി
സഗ്ഗാപായഞ്ചപസ്സതി
അഥോജാതിക്ഖയംപത്തോ
അഭിഞ്ഞാവോസിതോമുനി
സബ്ബവോസിതവോസാനം
തമഹംബ്രൂമിബ്രാഹ്മണം.

മൂ: ഭാ.—

യോമുനിപൂബ്ബേനിവാസം
വേദിസഗ്ഗാപായഞ്ചപസ്സതി
അഥോജാതിക്ഖയംപ
ത്തോഅഭിഞ്ഞാവോ
സിതോസബ്ബവോസിത
വോസാനംതംഅഹം
ബ്രാഹ്മണംബ്രൂമി—

അന്വ:—

യ:മുനിപൂൎവ്വനിവാസം
വേദസ്വൎഗ്ഗാപായഞ്ച
പശ്യതിഅഥജാതിക്ഷ
യംപ്രാപ്ത:അഭിജ്ഞാ
വ്യവസിത:സൎവ്വവ്യവ
സിതവ്യവസായംതം
അഹംബ്രാഹ്മണം ബ്രവീമി—

അൎത്ഥം:—

ഏതൊരു മുനി പൂൎവ്വജന്മത്തെയും സ്വൎഗ്ഗനരകങ്ങളെയും ജ്ഞാനദൃഷ്ടിയാൽ അറിഞ്ഞിരിക്കുന്നു, പുനൎജ്ജന്മരാഹിത്യത്തെ സാധിച്ച് ധമ്മത്തെ സമ്പൂൎണ്ണമായി ഗ്രഹിച്ച് സമസ്തകാൎയ്യങ്ങളെയും സാധിച്ചിരിക്കുന്നു. അപ്രകാരമുള്ള പുരുഷനെ ഞാൻ ബ്രാഹ്മണനെന്നു പറയുന്നു.

ഷഡ്വിംശതിതമഃ

സമാപ്തം.